# കലാകൗമുദി

# 355

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ജൂൺ 20, 1982

വില: 1 രൂപ 30 പൈസ

എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു



## സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## നോവലെററ്



## ലേഖനം



## നീണ്ടകഥ



## നോവൽ



## പലവക



## മുഖചിത്രം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## പുസ്തകം അപകടത്തിൽ

സഹകരണ മേഖലയിലെ പുസ്തകവ്യാപാരത്തെക്കുറിച്ച് കലാകൗമുദിയിൽ വെട്ടൂർ രാമൻനായർ എഴുതിയ ലേഖനം ഒരാൾക്കും ഒരു ഭേദഗതി നിർദ്ദേശിക്കാനാവാത്ത വിധം വസ്തുനിഷ്ഠവും സത്യസന്ധവുമായിരുന്നു. പുസ്തകം ഒരപ്രാപ്യവസ്തുവായി തീരാതിരിക്കാനും ഈ മേഖല സ്തംഭിക്കാതിരിക്കാനും ബന്ധപ്പെട്ടവർ അദ്ദേഹത്തിന്റെ ആത്മാർത്ഥത നിറഞ്ഞ ആഹ്വാനം ചെവിക്കൊണ്ടേ മതിയാവൂ. സഹകരണമേഖലയിലെ പുസ്തകപ്രസാധന വ്യാപാരത്തെക്കുറിച്ചാണ് ലേഖനമെങ്കിലും സ്വകാര്യരംഗത്തും സ്ഥിതി ഒട്ടും നല്ലതല്ല. നാൾക്കുനാൾ ക്ഷയിച്ചുവരുന്ന ഒരു രോഗഗ്രസ്തമേഖലയാണ് ഇന്ന് പുസ്തകപ്രസാധന-വ്യാപാര രംഗം. ഏറ്റവും അനാശാസ്യമായി വളർന്നു വരുന്ന പ്രവണത വില്പന കമ്മിഷൻ വർദ്ധിപ്പിക്കുന്നതിൽ വ്യാപാരികളുടെ അനാരോഗ്യകരമായ മത്സരമാണ്. പുസ്തകം വാങ്ങാനെത്തുന്ന സ്ഥാപനങ്ങൾ പുസ്തകങ്ങളേവ, ആരുടെയൊക്കെ എന്ന് അന്വേഷിക്കുന്നതിനു പകരം കമ്മിഷനെത്ര എന്ന് മാത്രം ചോദിക്കുന്ന സ്ഥിതിയിൽ കാര്യങ്ങളെത്തിയിരിക്കുന്നു. എല്ലാ പ്രസാധകരും ചേർന്ന് കൂട്ടായി ചിന്തിച്ച് ഒരു തീരുമാനം എടുക്കാൻ വൈകിക്കൂടാ. എഴുത്തുകാർ തങ്ങളുടെ റോയൽറ്റിയുടെ ശതമാനം കുറയ്ക്കുവാനും സ്വയം മുന്നോട്ടു വരേണ്ടതുണ്ട്.

വ്യക്തികൾക്ക് പുസ്തകം വാങ്ങാൻ പ്രോത്സാഹനം നൽകുന്നില്ല എന്ന് വെട്ടൂർ തന്റെ ലേഖനത്തിൽ പറഞ്ഞിരുന്നു. അതും വളരെ ശരിയാണ്. പല കാരണങ്ങളാലും പുസ്തകവില വർദ്ധിക്കുമ്പോൾ വ്യക്തിയെ സംബന്ധിച്ചിടത്തോളം "വായന" ഒരു ലക്ഷ്വറി ആയി മാറുന്നു.

കിളിരൂർ രാധാകൃഷ്ണൻ,
അഡ്: മാനേജർ.

## കവിതാ സാഹിത്യ ചരിത്രം

മലയാളകവിതാ സാഹിത്യ ചരിത്രത്തിന്റെ രണ്ടാം പതിപ്പ് തയ്യാറാകുന്നു. ഒന്നാം പതിപ്പിൽ പ്രധാനപ്പെട്ട കൃതികളോ വസ്തുതകളോ വിട്ടുപോയതായി ശ്രദ്ധയിൽപ്പെട്ടിട്ടുണ്ടെങ്കിൽ അതറിയിച്ചു സഹായിക്കണമെന്ന് സഹൃദയസുഹൃത്തുക്കളോട് അഭ്യർത്ഥിക്കുന്നു. പരിഷ്കരണ നിർദ്ദേശങ്ങളും വിനയപൂർവ്വം സ്വാഗതം ചെയ്യുന്നു.

എം. ലീലാവതി,
കൊച്ചി യൂണിവേഴ്സിറ്റി,
(പി. ഒ.)
കൊച്ചി—22.

## റിവേഴ്സ് ഗിയറിലായപ്പോൾ

പണ്ഡിതനായ ഡോക്ടർ കെ. രാഘവൻപിള്ളയുടെ സാക്ഷിപത്രത്തിനുപോലും നരേന്ദ്രപ്രസാദിന്റെ സൗപർണ്ണിക എന്ന തനതു കോമാളിത്തരത്തിനെ രക്ഷിക്കാൻ കഴിയുന്നില്ലെന്നതു് കഷ്ടംതന്നെ. സൗപർണ്ണിക കാണാനുള്ള ഭാഗ്യം ലഭിച്ചവരിലൊരുവനാണു ഞാൻ. പണ്ട് നമുക്ക് മാറ്റൊലിക്കവികൾ ഉണ്ടായിരുന്നതുപോലെ നമുക്കിപ്പോൾ മാറ്റിയെഴുത്ത് നാടകകൃത്തുകളും ഉണ്ടെന്ന അറിവുമാത്രം നാടകം കണ്ടുകഴിഞ്ഞപ്പോൾ ലഭിച്ചു. പാവം കാവാലം നാരായണപ്പണിക്കരും തിരുവരങ്ങും! തിരുവരങ്ങിന്റെ കൂടെ വാലടിക്കാവിലെ പൂരത്തിനു പോയപ്പോൾ ലഭിച്ച അനുഭൂതി ഇപ്പോഴും മനസ്സിനു മാധുര്യം നൽകുന്നു. ഘടനയുടേയും രൂപത്തിന്റേയും കാര്യത്തിൽ നരേന്ദ്രപ്രസാദിനു് തെല്ലും മുന്നോട്ടുപോകാൻ കഴിഞ്ഞിട്ടില്ല. സൗപർണ്ണിക 'കടമ്പ'യിൽ തട്ടിവീഴുന്ന കാഴ്ച വേദനിപ്പിച്ചു. പണ്ടു കവിതയും കഥയും എഴുതി തോൽവിയടയുന്നവർ നിരൂപകന്മാരായി വേഷമിടുന്ന പതിവുണ്ടായിരുന്നു. നല്ല നിരൂപകനെന്ന അംഗീകാരം ലഭിച്ചശേഷം നരേന്ദ്രപ്രസാദ് എന്തിനു നോവലും നാടകവുമെഴുതി പേരു കെടുക്കുന്നു? നിരൂപകൻ റിവേഴ്സ് ഗിയറിലാകുമ്പോൾ സംഭവിക്കുന്നദുരന്തം!

സുരേഷ് മേനോൻ,
ജവഹർനഗർ,
തിരുവനന്തപുരം.

## ഗ്രോട്ടോസ്കിയുടെ കല

ഗ്രോട്ടോസ്കി എന്നൊരാൾ പണ്ട് കലാമണ്ഡലത്തിൽ വന്നിരുന്നു. അവിടെ അദ്ദേഹം താമസിച്ചതു് കഥകളി എന്ന വിദ്യ നേരിൽ കാണാനാണ്. കഥകളി അദ്ദേഹം കണ്ടു. സായ്പു അമ്പരന്നു പോയി. ഇങ്ങനെയും ഒരു കലാപ്രകടനമോ? സായ്പു, നാട്ടിൽപ്പോയി. നാടകത്തിൽ, കലാമണ്ഡലത്തിൽ നിന്നും കണ്ടും കേട്ടും പഠിച്ച പല വിദ്യകളും പ്രയോഗിച്ചു. ആ വിദ്യകൾ ഇപ്പോൾ നമ്മുടെ നാടക രചയിതാക്കളും, നാടക സംവിധായകരും ഇവിടെ കൊണ്ടുവന്നിരിക്കയാണ്. സൗപർണ്ണിക കണ്ടപ്പോൾ എനിക്കു തോന്നിയതു് അതാണ്.

ജി. പി. രാമകൃഷ്ണൻ,
മണ്ണന്തല.

## 'അഗ്നി'യും 'സൗപർണ്ണിക'യും

ഡോക്ടർ കെ. രാഘവൻപിള്ളയുടെ മൂന്നു മിനിലേഖനങ്ങളിൽ പരാമർശിക്കുന്ന അഗ്നി, സൗപർണ്ണിക എന്നീ നാടകങ്ങൾ കണ്ട ഒരു നാടക വിദ്യാർത്ഥിയാണു ഞാൻ. ഈ നാടകങ്ങളുടെ രത്നച്ചുരുക്കം ലേഖകൻ തരുന്നുണ്ടെങ്കിലും അവ അർഹിക്കുന്ന താരതമ്യപഠനം അദ്ദേഹം നടത്തുന്നില്ല.

അവതരണത്തിൽ ഏറെ വിജയിച്ച ഒരു നാടകമാണ് സൗപർണ്ണിക. തിരുവനന്തപുരം സുവർണ്ണരേഖ അവതരിപ്പിച്ച വയലാ വാസുദേവൻപിള്ളയുടെ അഗ്നി എന്ന നാടകം ഡോക്ടർ രാഘവൻപിള്ള എഴുതിയതുപോലെ, ശ്രദ്ധേയമായ ആധുനിക നാടകം തന്നെ. അവതരണത്തിൽ ഒരു പടികൂടി ഉയരാനുണ്ടെന്നു തോന്നിപ്പിച്ച ആ നാടകം രചനാരീതിയിലും അവതരണ ശൈലിയിലും അത്യന്തം നൂതനമായൊരു പന്ഥാവ് തുറന്നിരിക്കുന്നു. വിശേഷിച്ചും രചനയിൽ. ഒരു കുട്ടിക്കളിയിൽ ആധുനികഭാരതത്തിന്റെ എല്ലാ അനുഭവതലങ്ങളേയും ആഴത്തിൽ കൂട്ടിയിണക്കുന്ന, ഘടനയിൽ കെട്ടുറപ്പുള്ള ആ രചനാവിശേഷം മലയാളനാടകത്തിൽ വേറെ കണ്ടിട്ടില്ല. ഗാർഹികവും സാമൂഹികവുമായ കണ്ണികളെ മനോഹരമായി ബന്ധിപ്പിച്ചിരിക്കുന്നു. ഈ പ്രമേയത്തിനുചേരുന്ന ഭാരതീയപാരമ്പര്യങ്ങളെക്കൂടി ബഹുമാനിക്കുന്ന രംഗാവതരണ സങ്കല്പവും ഉദാത്തമായി.

പി. കെ. രമേശ് എം. എ.,
നെയ്യാറ്റിൻകര.

## രാജലക്ഷ്മിയുടെ സ്മരണയ്ക്കു്

ചുരുങ്ങിയ കാലയളവിനുള്ളിൽ മലയാള കഥാരംഗത്തു് ലബ്ധപ്രതിഷ്ഠ നേടി, അകാലത്തിൽ ചരമമടഞ്ഞ രാജലക്ഷ്മിയുടെ സ്മരണയ്ക്കു വേണ്ടി ഒരു അവാർഡ് ഏർപ്പെടുത്താൻ പ്രപഞ്ചം പബ്ലിഷേഴ്സ് തീരുമാനിച്ചിരിക്കുന്നു. പോയവർഷത്തിൽ ആനുകാലിക പ്രസിദ്ധീകരണങ്ങളിലൂടെ വെളിച്ചം കണ്ട ഏറ്റവും മികച്ച ചെറുകഥയ്ക്കായിരിക്കും ഈ അവാർഡ്. വായനക്കാരുടെ നിർദ്ദേശങ്ങളുടെ വെളിച്ചത്തിൽ ഒരു വിദഗ്ദ്ധ സമിതിയായിരിക്കും സമ്മാനാർഹമായ കഥ തിരഞ്ഞെടുക്കുന്നതു്. ആയിരത്തൊന്നു രൂപയും ബഹുമതിപത്രവും ശില്പവുമായിരിക്കും അവാർഡ്.

## മികച്ച റിപ്പോർട്ട്

കലാകൗമുദി ഇക്കഴിഞ്ഞ ലക്കത്തിൽ (354) പ്രസിദ്ധീകരിച്ച എൻ. ആർ. എസ്. ബാബു എഴുതിയ ഹെർ എക്സലൻസിയും, കൗമുദി ന്യൂസ് സർവീസിന്റെ മണവറയിൽ കയറിച്ചെന്ന മരണം എന്ന റിപ്പോർട്ടും മികച്ചതായി. ഗവർണറുടെ കാലത്തു നടന്ന എല്ലാ സംഭവങ്ങളും രാഷ്ട്രീയഭേദമില്ലാതെ സാധാരണ വായനക്കാർക്ക് മനസ്സിലാവുന്ന രീതിയിൽ പ്രതിപാദിച്ചിരിക്കുകയാണ് എൻ. ആർ. എസ്. ബാബു. മേലിലും ഇതേപോലുള്ള ലേഖനങ്ങൾ പ്രസിദ്ധീകരിച്ചാൽ കൊള്ളാം.

അയ്യപ്പൻ,
ബാലരാമപുരം.

# കത്തുകൾ



### കൗമുദി ന്യൂസ് സർവീസ്

# കേരളത്തിന്റെ ജീവനരാഗം

റോക്കറ്റുകൾ; ഉപഗ്രഹങ്ങൾ; റെഡാറുകൾ, കമ്പ്യൂട്ടറുകൾ—

ഋതുഭേദങ്ങൾ കാലേക്കൂട്ടിക്കാണാനുള്ള സാങ്കേതികക്കണ്ണുകൾ. നമ്മുടെ കാലാവസ്ഥാനിരീക്ഷണവിദ്യ എത്രമാത്രം മുന്നേറിക്കഴിഞ്ഞിരിക്കുന്നു. ഫിസിക്സും മാത്തമറ്റിക്സുംകൂടി കാലാവസ്ഥാ നിരീക്ഷണംവഴി ഭൗതിക പ്രപഞ്ചത്തെ അപഗ്രഥിക്കാൻ ചിമിഴുകളുമായി ഇറങ്ങിയിരിക്കുകയാണ്. എന്നു മഴ പെയ്യും, എത്ര മഴപെയ്യും, എങ്ങനെ പെയ്യും? കമ്പ്യൂട്ടർ പറയും. വെയിൽ എങ്ങനെ, കാറ്റെങ്ങനെ? ഇടിയും മിന്നലും വെള്ളപ്പൊക്കവും എങ്ങനെ? ഒക്കെ കമ്പ്യൂട്ടർ പറയും.

വിസ്മയകരമായ സമയനിഷ്ഠയോടെ കടലിൽനിന്ന് മഴനിറഞ്ഞ തുമ്പിക്കൈകളുമായി ആകാശത്തു് കരിമേഘക്കൂട്ടങ്ങൾ നിറഞ്ഞുതുടങ്ങിയിരിക്കുകയാണിപ്പോൾ. വരൾച്ചയുടെ പടംപൊഴിഞ്ഞു പോയിരിക്കുന്നു. രണ്ടുനാലു മഴകഴിഞ്ഞപ്പോൾത്തന്നെ പച്ചനിറത്തിന് എന്തൊരു പച്ച. കാറ്റിന് എന്തൊരു സുതാര്യത! മഴയ്ക്കൊക്കെ മുമ്പായി ആദ്യത്തെ കാറ്റു വീശിക്കടന്നതുകണ്ടോ? ചിലന്തിവല തുത്തുമാറ്റുന്ന ചൂലുപോലെ. അന്തരീക്ഷത്തിൽ ഇത്രയും പൊടി തങ്ങിനിന്നിരുന്നു എന്ന് അപ്പോഴാണറിഞ്ഞതു്. ഒരൊറ്റ കൈവീശലിൽ പൊടിയൊക്കെ, വായുവിന്റെ ദൂഷിച്ച ഭാരമൊക്കെ, പാടേ പറന്നു. ഒരു കൊച്ചു ചാറലിൽ തന്നെ കണ്ണാടിപോലെ അന്തരീക്ഷം മിന്നി. എങ്കിലും, ഉഷ്ണം തീരാൻ, കുളിർമ്മവരാൻ പിന്നെയും കാത്തിരിക്കേണ്ടിവന്നു.

മലയിൽ മഴ പെയ്യുകയാവണം, തണുത്ത കാറ്റ് എവിടെനിന്നോ വന്നപ്പോൾ ആരോ പറഞ്ഞു, കടലിനുമേലേ മാനം നിറം മാറിക്കഴിഞ്ഞിരുന്നു. കടൽ ഇളകി, കുമുകുമാ ഉയർന്ന കാർമേഘങ്ങൾ കേരളത്തിന്റെ ഉള്ളം തണുപ്പിച്ചു. കാറ്റ് വിടാതെനിന്നു. മരങ്ങളൊക്കെ സൂര്യ

**കഠിനമായി മർദ്ദിക്കുന്ന വെയിലിനേക്കാൾ കണ്ണീരു കുടിപ്പിക്കുന്ന മഴയാണ് കേരള ജീവിതത്തെ നിർവ്വചിച്ചു നിറുത്തുന്നതു്.**

ഗായത്രികൾ പാടുകയായിരുന്നോ? നാലഞ്ചു സായാഹ്നങ്ങൾകൊണ്ട് കാലവർഷം കേരളത്തെ കീഴടക്കി. ഈ കരിമണ്ണും പച്ച മേലാപ്പും നീലാകാശവും അടുത്ത കൊല്ലത്തേക്കുള്ള 'ധനം' ഏറ്റുവാങ്ങിത്തുടങ്ങി...

### പ്രവാചകർ

കഴിഞ്ഞ വർഷം മഴ കുറവായിരുന്നു. കൊട്ടും കുരവയുമൊക്കെ ഉണ്ടായിരുന്നു. മണവാളൻ വേഗംവന്നു, വേഗം പോയി. ഗൾഫിൽ ജോലിയുള്ള മണവാളൻ!

ഇത്തവണ, മേയ് പിറക്കും മുമ്പുതന്നെ പൂനയിലും മദ്രാസിലും ഡെൽഹിയിലും നിന്ന് പ്രവചനങ്ങളിറങ്ങി—മേയ് മൂന്നാം വാരം കഴിഞ്ഞാലുടൻ മൺസൂൺ. കുറേ ദിവസംകൂടി കഴിഞ്ഞപ്പോൾ പ്രവാചകർ താളം മാറ്റിച്ചവിട്ടി. ജൂൺ ഒന്നിനുതന്നെ കാലവർഷം കേരളത്തിൽ കടക്കും. കാറ്റിന്റേയും മേഘത്തിന്റേയും ചെണ്ടമാനസത്തിന്റേയും ഗതി ആരു കണ്ടു! കമ്പ്യൂട്ടറായാലും ഏതെങ്കിലും ഒരെറ്റം കണ്ടല്ലേ മറേറഅറ്റം പറയാനാവൂ. ഏതായാലും ജൂൺ ഒന്നിനു രണ്ടു ദിവസം മുമ്പുതന്നെ മഴ കേരളമാകെ പരന്നുകഴിഞ്ഞിരുന്നു. ദിവസങ്ങൾക്കകം നദികളൊക്കെ തീമിർത്തു. മറ്റു ജലാശയങ്ങളൊക്കെ വേഗം നിറഞ്ഞു. കടൽ, കരയിലേക്കു ചാടി. തുറമുഖങ്ങളിൽ അപായസൂചനകൾ പൊങ്ങി. തീരപ്രദേശങ്ങളിൽ പട്ടിണി കണ്ണുതുറിച്ചു. പകർച്ചരോഗങ്ങൾ നാക്കുനീട്ടി.

പ്രവാചകർ പിന്നെയും വന്നു. ഇക്കുറി അഹമ്മദാബാദിൽ നിന്നാണ് അശരീരി, ജാഗ്രതൈ! മററവൻ വരും—അതായതു് ടൊർനാഡോ എന്ന മുറുക്കുളിക്കൊടുങ്കാറ്റ്, സായ്പിന്റെ സ്ക്രൂ! കഠിനകഠിനമായി മഴ വരും. ഇടി, മിന്നൽ—ഒക്കെ പൊടിപൂരമായിരിക്കും. പേടിച്ചുപോയി. കമ്പ്യൂട്ടർ പറയുകയാണ്. എങ്ങനെ പേടിക്കാതിരിക്കും! ആയിടയ്ക്കു് കുറേ ഇടിവെട്ടി. കുറേ കാറ്റുംവീശി. കമ്പ്യൂട്ടറിനും ഉപഗ്രഹത്തിനും ഒന്നു ജയ് വിളിക്കാൻ തന്നെ തോന്നി.

അപ്പോഴാണ് സ്ക്രൂവിന്റെ വക്കു പൊട്ടിയതു്. കൊല്ലത്തു വെയിൽ. കോട്ടയത്തു മഴ. കൊച്ചിയിലും തൃശ്ശൂരും വെയിൽ. കോഴിക്കോട്ട് ചന്ദ്രിക. കണ്ണൂരിൽ ആനന്ദാശ്രു! പ്രവാചകർ കമ്പ്യൂട്ടറിൽ ശ്രദ്ധിച്ച് പുറത്തിറങ്ങാതെ ഇരുന്നുകളഞ്ഞു.

നല്ല തമാശക്കാരനാണ് നമ്മുടെ കാലവർഷം. കണിശക്കാരനും. ആദ്യത്തെ ഭൂകമ്പയുഗവും അവസാനത്തെ മഴയുഗവും കഴിഞ്ഞ കേംബ്രീയൻ കാലങ്ങളിലെന്നോ ആണല്ലോ കേരളത്തിന്റെ പിറവി. പരശുരാമൻ പോയിട്ട്, ഒരു കോടാലി പോലും ഇല്ലാതിരുന്ന അക്കാലംതൊട്ടേ, ഇവിടെ മഴക്കാലം ഇതുപോലെ വരാറുണ്ട്, സൂര്യഭ്രമണംപോലെ കൃത്യമായി. ഭൗമസഞ്ചാരംപോലെ കൃത്യമായി. ഈ കടലും ഈ കരയും ഇങ്ങനെ ഉള്ളിടത്തോളംകാലം ഈ കാലവർഷം കേരളത്തെ, തഴുകിത്തഴുകി പച്ചനിറയ്ക്കും. കടൽ വററിച്ചു കാശാക്കുകയും സൂര്യനെപ്പിടിച്ച് ചാണയാക്കുകയും ചെയ്യുന്ന താരകാസുരന്മാർ വരുവോളം ഈ മഴ പെയ്യും. കാടായകാടെല്ലാം കാശാക്കിമാററിയിട്ടും ഫീനിക്സപോലെ ഈ മണ്ണിൽ കാടു തഴച്ചു തലനീട്ടും. പ്രവാചകർ അതിനാൽ കമ്പ്യൂട്ടറുകളെ കുറേക്കൂടി രാകിമിനുക്കുന്നതിൽ ശ്രദ്ധിച്ചാൽ മതി.

### തുമ്മൽ, നോവൽ

"ഡ്യൂറിങ് വിൻറർ ദിസീയർ അയാം പ്ലാനിങ് ററു കംപ്ലീററ് മൈ തേഡ്

# രാകി കൂർപ്പിച്ച ധിഷണ

**"ശാ**സ്ത്രീയ ചിന്തയുടെ ഏററവും നവീനമായ ദർശനങ്ങൾ അപഗ്രഥന ബുദ്ധിയുടേയും യുക്തിവിചാരത്തിന്റേയും കുറേക്കൂടി ഉൽകൃഷ്ടമായ സൃഷ്ടികൾ മാത്രമാണ്; സ്വാനുഭൂതിയുടെ ഒരു ചെറിയ ഭാഗത്തെമാത്രം സ്പർശിക്കുന്ന അദ്ഭുതവിപ്ലവങ്ങൾ. അവ ചിത്തസത്വത്തെ ഒന്നാകെ സംസ്കരിക്കുമെന്നും മനുഷ്യന്റെ പരിണാമത്തിൽ സംഭവിച്ചിരിക്കുന്ന പാകപ്പിഴകളെ പരിഹരിക്കുമെന്നും കരുതുന്നതു തെററാണ്. കതിര പോയതുപോലെ ഇടുങ്ങിയ ഈ പരിണാമമാർഗ്ഗത്തിലൂടെ ഇനിയും നമുക്കു കുറേക്കൂടി മുന്നോട്ടു പോകുവാൻ സാധിച്ചേക്കും. പക്ഷേ, ഓരോ ചുവടും അടിസ്ഥാനപരമായ വൈഷമ്യത്തെ വർദ്ധിപ്പിക്കുകയേ ഉള്ളു. മനശ്ശക്തികളെ മുഴുവനും കൂടി മറെറാരു പടിയിലേക്കു ഉയർത്തുവാൻ മനുഷ്യന് സാധിക്കാതെ വരും. മറു ഞാണില്ലാത്ത വില്ലാളി എന്നു പറയുന്നതുപോലെയുള്ള ഒരു ആപത്താണിതു്."

ആപൽക്കരമായ ഈ വിധിയെപ്പററി നമ്മെ ബോധവാന്മാരാക്കാൻ ഏതാണ്ട് മുപ്പതുകൊല്ലമായി നിരന്തരം പരിശ്രമിച്ചുവരികയായിരുന്ന ഡോക്ടർ കെ. ഭാസ്കരൻനായർ. കഴിഞ്ഞദിവസം (ജൂൺ എട്ടാംതീയതി) കണ്ണൂരിൽ പയ്യമ്പലത്തുള്ള വസതിയിൽവച്ച് അന്തരിക്കുമ്പോൾ, സാർത്ഥകമായ ഒരു ജീവിതത്തോട് സാഫല്യത്തോടെ വിടപറയുകയാണു ചെയ്തതു്. ശാസ്ത്രാദ്ധ്യാപകനായി ജീവിതമാരംഭിച്ച അദ്ദേഹം ഔദ്യോഗിക ശ്രേണിയിൽ ഉന്നതങ്ങളിലെത്തിയെങ്കിലും, ഒരു പ്രിൻസിപ്പലെന്ന നിലയ്ക്കോ കോളേജ് വിദ്യാഭ്യാസ ഡയറക്ടർ എന്ന നിലയ്ക്കോ അല്ല ഭാസ്കരൻനായർ സ്മരിക്കപ്പെടുക. സാഹിത്യശാസ്ത്രചിന്താമേഖലകളിൽ തെളിച്ച വിജ്ഞാനത്തിന്റെ കൈത്തിരികളിലൂടെയായിരിക്കും ഭാവിതലമുറ അദ്ദേഹത്തെ ഓർമ്മിക്കാൻ പോകുന്നതു്.

ജീവിതത്തെയും ജീവിതത്തെ സ്പർശിക്കുന്ന എല്ലാ കാര്യങ്ങളെയും പററി ഭാസ്കരൻ നായരെപ്പോലെ ആഴത്തിൽ ചിന്തിച്ചിട്ടുള്ളവർ നമുക്കിടയിൽ വിരളമാണു. ഔദ്യോഗിക ജീവിതത്തിൽ നിന്നും വിടവാങ്ങി, തിരുവനന്തപുരത്തെ ബെയ്ൻസ് കാമ്പൗണ്ടിലെ വസതിയിൽനിന്നും പയ്യമ്പള്ളിയിലേക്കു മാറിത്താമസിക്കാൻ ഒരുക്കങ്ങൾ നടത്തിക്കൊണ്ടിരിക്കവേ അദ്ദേഹം പറഞ്ഞു: കുടുംബാസൂത്രണാശയം പ്രചരിപ്പിക്കുന്നതിനായിരിക്കും ഇനിയുള്ള ദിവസങ്ങൾ ചെലവഴിക്കാൻ ഉദ്ദേശിക്കുന്നതു്. അതേപ്പററി അദ്ദേഹം കൂടുതലൊന്നും പറഞ്ഞില്ല. സമൂഹത്തിന് ഉപകാരപ്രദമാക്കാൻ ഏററവും പററിയമാർഗ്ഗം കുടുംബാസൂത്രണാശയത്തിന്റെ പ്രചാരണമാണെന്ന വിശ്വാസമായിരുന്നല്ലോ ജീവിതസായാഹ്നം അതിനായി മാററിവയ്ക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതു്. ബഹളങ്ങളിൽ നിന്നും അദ്ദേഹം മനഃപൂർവ്വം ഒഴിഞ്ഞുനിന്നു. പക്ഷേ, ആ ഒഴിഞ്ഞുമാറൽ ഒളിച്ചോട്ടമായിരുന്നില്ല. മറിച്ച് മനുഷ്യനെ സ്പർശിക്കുന്ന എല്ലാ കാര്യങ്ങളും അദ്ദേഹം താല്പര്യത്തോടെ പരിശോധിക്കുകയും തന്റേതായ രീതിയിൽ വിലയിരുത്തുകയും ചെയ്തു. ആ വിലയിരുത്തലുകളാവട്ടെ, ദീർഘകാലത്തെ പഠനമനനങ്ങളുടെ തുലാസിലിട്ടു തൂക്കിയെടുത്തവയായിരുന്നു. ആധുനിക നാഗരികതയുടെ മൂല്യഹീനതയേയും അതിന്റെ പ്രയോക്താക്കളുടെ വേരില്ലായ്മയേയും പററി പരിതപിച്ചിരുന്ന ഭാസ്കരൻ നായർ, ജ്ഞാനമാർഗ്ഗത്തോടുള്ള മുഖം തിരിക്കലാണ് സമകാല ജീവിത വൈരുദ്ധ്യങ്ങൾക്കു കാരണമെന്ന് വിശ്വസിച്ചിരുന്നു. അദ്ദേഹം എഴുതി: "ബാഹ്യലോകത്തെ നിയന്ത്രണാധീനമാക്കുന്നതിനും ജീവചൈതന്യത്തെ എല്ലാവിധത്തിലും പരാധീനമാക്കുന്നതിനും കൃത്രിമമായി നിർമ്മിക്കുന്ന സങ്കേതങ്ങൾ സഹായിക്കുമെന്നുള്ളതിൽ സംശയമില്ല. പക്ഷേ, യഥാർത്ഥമായ ജ്ഞാനവും സത്യത്തിന്റെ സമഗ്രദർശനവും തജ്ജന്യമായ ശാന്തിയും മുക്തിയും മററു വഴിക്കു തന്നെ അന്വേഷിക്കേണ്ടിയിരിക്കുന്നു. വിഷയങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങളെ പ്രത്യാഹരിക്കുകയും സത്യത്തെ മറയ്ക്കുന്ന സങ്കേതജടിലമായ മുഖാവരണം മാററിക്കളയുകയും ഉള്ളിൽത്തന്നെ ഉളവാകുന്ന അനുഭൂതികളുടെ അദ്ഭുതമണ്ഡലത്തിൽ അവധാനപൂർവ്വം അന്വേഷണം നടത്തുകയുമാണ് അതിനുള്ള മാർഗ്ഗം. ആത്മജ്ഞാനത്തിലേക്ക് ഇതു നയിക്കുന്നു."

ഭാസ്കരൻനായർ നവീന വിജ്ഞാനത്തിന്റെ മേഖലയിൽ ജന്മമെടുത്ത ഒരു മുനിയായിരുന്നു. ആധുനിക ശാസ്ത്രം മഹാരഹസ്യങ്ങളുടെ വാതിലുകൾ തുറന്നിടുന്നതുനോക്കി, ദൈവമേ എന്നു വിളിക്കാനാണ് അദ്ദേഹം എപ്പോഴും തുനിഞ്ഞിട്ടുള്ളതു്. ശാസ്ത്രത്തിന്റെമുന്നേററം മനുഷ്യന്റെ ഭരയുടെ ആഴം കൂട്ടാനുള്ളതല്ലയെന്നതായിരുന്നു പണ്ഡിതശ്രേഷ്ഠനായ ഭാസ്കരൻനായരുടെ സന്ദേശം. ശാസ്ത്രമേഖലയിൽ ആർജ്ജിച്ചെടുത്ത അറിവ്, ആകാവുന്നത്ര ലളിതമാക്കി അദ്ദേഹം മലയാളികൾക്ക് വിതരണം ചെയ്തു. ശാസ്ത്രകാര്യങ്ങളെഴുതാൻ മലയാളഭാഷ അപര്യാപ്തമാണെന്നു നമ്മുടെ ശാസ്ത്രലേഖകന്മാർ ഇപ്പോഴും പരാതിപ്പെടാറുണ്ടല്ലോ. എന്നാൽ, കാൽനൂററാണ്ടുമുമ്പ് ശാസ്ത്രത്തെക്കുറിച്ചെഴുതാൻ തുടങ്ങിയ ഭാസ്കരൻനായർക്ക് ഈ പരാതിയുണ്ടായിരുന്നില്ല. ഭാഷയെ അദ്ദേഹം തന്റെ കർമ്മത്തിനായി രൂപപ്പെടുത്തുക തന്നെ ചെയ്തു. ശാസ്ത്രം അദ്ദേഹം ഉൾക്കൊണ്ട രീതിയാണ് അതിന് അദ്ദേഹത്തെ സഹായിച്ചതു്.

ഡോ: കെ. ഭാസ്കരൻനായർ

നമ്മുടെ ശാസ്ത്രജ്ഞന്മാരിൽപ്പെട്ട പലരും പത്തൊൻപതാംനൂററാണ്ടിലെ സയൻസ് മുറുകെപ്പിടിച്ച് വാദിക്കുമ്പോൾ ഭാസ്കരൻനായർ ജീവിതത്തിൽ താൻ കടന്നുപോകുന്ന ഓരോ വർഷങ്ങളിലെയും യൂറോപ്യൻ ശാസ്ത്രമുന്നേററത്തോടൊപ്പം ജീവിച്ചു. ശാസ്ത്രത്തിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് മനുഷ്യജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളെക്കുറിച്ചും ഭാസ്കരൻനായർ ചിന്തിച്ചിട്ടുണ്ട്. മനുഷ്യജീവിതത്തെ ഇരുട്ടിലേക്കു നയിക്കുന്ന ഏതു ശക്തിയുടെ നേർക്കും നിർഭയമായി തന്റെ ആവനാഴിയിലെ അമ്പുകൾ അദ്ദേഹം തൊടുത്തുവിട്ടിട്ടുണ്ട്. ബർട്രാണ്ട് റസ്സൽ തന്റെ കാലത്തോട് പ്രതികരിച്ചതുപോലെയാണ് നമ്മുടെ കേരളത്തിൽ ഭാസ്കരൻനായർ ജീവിച്ചതു്.

യുവതലമുറയുടെ തലതിരിഞ്ഞ പോക്കു കണ്ട് തന്റെ അവസാനകാലത്തു് ഭാസ്കരൻനായർ പരിതപിച്ചിട്ടുണ്ട്. കാലം കീഴ്മേൽ മറിയുന്നു എന്ന് അദ്ദേഹം നമ്മെ ഓർമ്മിപ്പിച്ചിട്ടുണ്ട്. മറക്കപ്പെടാനുള്ളതല്ല, വെളിച്ചം കൊളുത്തിയെടുക്കാനുള്ളതാണ് ഭാസ്കരൻനായരുടെ ജീവിതം.

**കൗമുദി ന്യൂസ് സർവീസ്**

നോവൽ". ഇക്കൊല്ലവും നാട്ടിലെ 'വേനൽ കാണാൻ' എത്തിയ ഡോക്ടർ കുര്യൻ തോമസ് പറഞ്ഞു. കുര്യൻ ക്യാനഡയിലാണ്. അവിടെ പൊതുവേ തണുപ്പാണ്. യഥാർത്ഥ തണുപ്പിന്റെ കാലമാവുമ്പോൾ ജീവിതം പാടേ നിശ്ചലമാവും—ജീവിതമെന്നാൽ പൊതുജീവിതം. പക്ഷേ, കുര്യനും കുര്യനെപ്പോലുള്ള സാഹിത്യകുതുകന്മാരും മഹാശിശിരത്തെ സർഗ്ഗാത്മകമാക്കാറുണ്ടുപോൽ. സർഗ്ഗാത്മകത്തെ പിന്നീട് വിററു കാശാക്കുന്നു. ജഡതയുടെയും നിശ്ചേതനയുടെയും ശിശിരം അങ്ങനെ സൃഷ്ടിയുടെയും കാശുണ്ടാക്കലിന്റെയും കാലമാക്കിമാററുന്നു. സായ്പിന്റെ നാട്ടിലെ ശിശിരം ഇവിടെ നമുക്കില്ല. പൊതുജീവിതപ്രവാഹത്തെ കുറേയെങ്കിലും അണകെട്ടി നിറുത്തുന്നതു് ഇവിടെ മഴക്കാലമാണ്. രാവും പകലും കോരിച്ചൊരിയുന്ന കാലവർഷം. സായ്പിനു പക്ഷേ, ശിശിരം ജഡതയുടെ കാലമാണെങ്കിൽ മഴ നമുക്കിവിടെ ജീവൻ പച്ചതേടുന്ന കാലമാണ്. പൊതുയോഗങ്ങളും ഘോഷയാത്രകളും കവലമുക്കിലെ കൂട്ടംകൂടലുമൊക്കെ ഇക്കാലം കുറയുമെങ്കിലും, അകത്തളങ്ങളിൽ, തണുത്ത പകലും രാത്രിയും ഇവിടെ ചൈതന്യഭരിതമാണ്. നാട്ടിൻപുറങ്ങളിലെ കർഷക ഭവനങ്ങൾക്ക് മഴക്കാലം നിത്യജാഗ്രതയുടേതുകൂടിയാണല്ലോ. പാടങ്ങളിലെ വരമ്പുകൾ മുറിയാതെ കാക്കൽ, പറമ്പുകളിലെ തടങ്ങൾ വെള്ളമൊലിപ്പിച്ചു കൊണ്ടുപോകാതെ ചെറുക്കൽ, വഴിയിൽ വെള്ളമിറക്കിക്കെട്ടി ഇടിയാതെ നോക്കൽ, ഓലമേഞ്ഞ വീടുകളാണെങ്കിൽ ചോരുന്നേടങ്ങളിൽ ഊടുവലിക്കൽ—എന്നു വേണ്ട മഴവരുമ്പോൾ ഒരു യുദ്ധകാല തകൃതിതന്നെ കാണാം.

കുട്ടികൾക്ക് മഴക്കാലം സ്കൂൾ തുറക്കുംകാലമാണ്. മദ്ധ്യവേനൽ അവധിയും മാങ്ങാക്കാലവുമൊക്കെക്കഴിഞ്ഞ് സ്കൂൾ തുറക്കാൻ മഴയും കാത്തിരിക്കാറുണ്ടിവിടെ. പുതുവസ്ത്രങ്ങളും പുത്തൻ കുടകളും പുതു പുസ്തകങ്ങളുമായി തുള്ളിച്ചാടിപ്പോകുന്ന കുട്ടികൾ ഇറങ്ങിപ്പോകുന്ന പ്രഭാതങ്ങൾ: ചേറുതെറിച്ച വസ്ത്രങ്ങളും കിണുങ്ങുന്ന മൂക്കും തുമ്മലും നനഞ്ഞു കുഴഞ്ഞ തലയും ഉടലുമായി വന്നു കയറുന്ന വൈകുന്നേരങ്ങൾ. അടുത്തകാലംവരെ കറുത്ത കുടകളായിരുന്നു. മരപ്പിടിയുള്ള കുടകൾ. ഇപ്പോഴവയൊക്കെ ചിത്രശലഭക്കുടകളായി. ഞെക്കിയാൽ ചിറകു വിടർത്തുന്ന പതംഗങ്ങൾ. മരപ്പിടിക്കുടകൾക്കു മുമ്പ് തൊപ്പിക്കുടകളുണ്ടായിരുന്നു, നാട്ടിൻപുറങ്ങളിൽ. കാണാറില്ലേ, വിയത്നാമിലേയും തായ്‌ലൻഡിലേയും പാടങ്ങളിൽ തൊപ്പിക്കുടയുമായി ഞാറുനടാനിറങ്ങുന്ന കൃഷിപ്പണിക്കാരെ. അമ്മാതിരി പനയോലത്തൊപ്പിക്കുടകൾ ഇവിടെയും സുലഭമായ കാഴ്ചയായിരുന്നു. പടിഞ്ഞാറിന്റെ സംസ്കാരടാങ്കുകൾ ഇരമ്പിയിരമ്പിവന്ന് ആ നാടൻ കാഴ്ചകളെ തെറിപ്പിച്ചുകളഞ്ഞിരിക്കുന്നു. ഇപ്പോൾ ഉൾനാടൻ ഗ്രാമങ്ങളിൽവരെ ഞെക്കു കുടകളായി. ബഹിരാകാശ സഞ്ചാരികളെപ്പോലെ കാണിപ്പിക്കുന്ന പ്ലാസ്റ്റിക് തൊപ്പിയും റെയിൻകോട്ടും മററ് അനുസാരികളുമൊക്കെ വന്നിരിക്കുന്നു. തൊപ്പിക്കുടകൾക്കൊപ്പം, പത്തു മുപ്പതുകൊല്ലം മുമ്പ് നമ്മുടെ ഗ്രാമങ്ങളിൽ മഴ നനയാതിരിക്കാൻ നീണ്ട വാഴയിലകൾ തലയിൽ വച്ച് പള്ളിക്കൂടത്തിൽപ്പോകുന്ന കുട്ടികളെ കാണാമായിരുന്നു. അതുമൊക്കെപ്പോയി. വാഴകൾതന്നെ പോകാറായിരിക്കുന്നു. കുടകൾ പലതുമിങ്ങനെ വന്നു മറഞ്ഞിട്ടും, മഴ മാത്രം പതിവുപോലെ, കുട്ടികളെ തുമ്മിച്ച്, കുളങ്ങളെ നിറച്ച്, പുഴകളെ പുളയിച്ച് മഴക്കാലം വന്നുകൊണ്ടേയിരിക്കുന്നു.

മഴക്കാലം, കഠിനമായ സൂര്യക്രോധത്തിൽ നിന്നു രക്ഷയും കൊണ്ടുവരുന്ന ഒരു അനുഗ്രഹമാണെങ്കിൽക്കൂടി, ഈ കാലത്തെ ശപിക്കുന്നവർ ലക്ഷക്കണക്കിനുണ്ട്. കുണ്ടും കുളവുമായിക്കിടക്കുന്ന റോഡുകളിലെ കാൽനടക്കാർ, ചോർന്നൊലിക്കുന്ന ബസ്സുകളിലെയും ട്രെയിനുകളിലെയും യാത്രക്കാർ, പ്രത്യേകിച്ചും സർക്കാരോഫീസ് ജോലിയുള്ള പെണ്ണുങ്ങൾ. ഉടുവസ്ത്രങ്ങളൊക്കെ നനഞ്ഞുകുതിർന്ന്, സന്ധ്യവാക്കിനു വന്നുകയറുന്ന ഈ ജീവനക്കാരികളെ കാണുമ്പോൾ എന്തിനിങ്ങനെ പാടുപെടുന്നു എന്നാർക്കും തോന്നിപ്പോകും.

നാഗരികാംഗനമാരിൽ നല്ലൊരു പങ്കിനും മഴക്കാലം ഒരു ചില്ലറ വസന്തകാലമാണ്. മഴക്കാലച്ചെരിപ്പ്, മഴക്കാലക്കുട, മഴക്കാലസഞ്ചി, മഴക്കാലസാരി എന്നു വേണ്ട മഴക്കാല സംഭാഷണരീതി വരെയുണ്ട്. പുറമേ ഇതൊക്കെ. അകമേ മഴക്കാല മെന്യൂ. ഈയാഴ്ച ഇറങ്ങിയ ഒരു പൊങ്ങച്ചമാസികയിൽ മഴക്കാലത്തെ സൂപ്പ് തയ്യാറാക്കുന്നതു മുതൽ മഴക്കാലത്തു എങ്ങനെ ചിരിക്കണമെന്നതുവരെയുള്ള വിവരണങ്ങൾ ചേർത്തിരിക്കുന്നു.

●

മഴയാണ് കേരളീയജീവിതം നിർവ്വചിക്കുന്ന പ്രധാന ഘടകം. കിണറുകളിലെ ഊററും, കൃഷിയടങ്ങളിലെ വിളവും ഈ മഴയെ ആശ്രയിച്ചാണ്. ഒരു കൊല്ലത്തെ കാലാവസ്ഥയാകെത്തന്നെ ഈ മഴയെ ആശ്രയിച്ചാണ്. പത്തുനാല്പതു പുഴകൾ സദാ ജലവാഹിനികളായി കടലിലേക്കൊഴുകുന്ന ഈ തുണ്ടു രാജ്യത്തു്, ഒരു സീസണിൽ മഴയല്പം കുറഞ്ഞുവെന്നാൽ, തലസ്ഥാന നഗരത്തിലെ ജലക്കുഴലുകൾ തൊട്ട്, ഫാക്ടറികളിലെ പുകക്കുഴലുകൾവരെ പുതിയ ജലസേചന വിദ്യകളും ഊർജ്ജനിർമ്മാണ സങ്കേതങ്ങളുമൊക്കെ വന്നിട്ടുണ്ടെങ്കിലും, മഴ കുറവായാൽ, സഹ്യനപ്പുറത്തെ മഴനിഴൽ പ്രദേശവും, ഈ കായലുകളുടെയും പുഴകളുടെയും വിഹാരപ്രദേശവും ഒപ്പം തന്നെ. ആഫ്രിക്കൻ പായൽ കഴുത്തിറുക്കുന്ന നമ്മുടെ ജലാശയങ്ങൾ ശ്വാസംവിടുന്നതുപോലും ഈ മഴയുള്ളതിനാലാണ്.

ഇന്ത്യയിലെ വലിയ ന്യൂക്ലിയർ ശാസ്ത്രകാരന്മാരിലൊരാളായ ഡോക്ടർ രാജാരാമണ്ണ ഈയിടെ കേരളത്തിൽ വന്നപ്പോൾ പറഞ്ഞു; മരങ്ങളെ അരിഞ്ഞുവീഴ്ത്തി പ്രോജക്ടുകൾ നിർമ്മിക്കുന്ന നിങ്ങൾ ഒടുവിൽ ദുഃഖിക്കേണ്ടിവരും. നിങ്ങളുടെ ഇടുക്കി ജലവൈദ്യുത പ്രോജക്ട് വലിയൊരു നേട്ടംതന്നെ. പക്ഷേ, ആ പ്രോജക്ടിന്റെപേരിൽ ഇടുക്കിയിലെ സാന്ദ്രവനങ്ങൾ നിങ്ങൾ അരിഞ്ഞുവീഴ്ത്തി. ഇന്ന് അവിടം മരുഭൂമിപോലെ ആയിത്തീർന്നിരിക്കുന്നു.

ഡോക്ടർ രാമണ്ണയുടെ ദീർഘനിശ്വാസം കേൾക്കാനാളുണ്ടോ എന്നറിഞ്ഞുകൂട. ഏതായാലും ചിറാപ്പുഞ്ചിയുടെ ഇന്നത്തെ പരിതാപകരമായ അവസ്ഥ പത്രങ്ങളിൽ നാം വായിച്ചതാണ്. ലോകത്തു് ഏററവും കൂടുതൽ മഴപെയ്യുന്ന പ്രദേശമായിരുന്നു ചിറാപ്പുഞ്ചി. അവിടം ഇന്നു വേഴാമ്പലിനെപ്പോലെ മഴയ്ക്കുവേണ്ടി കേണു കഴിയുന്ന മരുഭൂവാണത്രേ. അവിടത്തെ വനങ്ങൾക്ക് ദുരാഗ്രഹിയായ മനുഷ്യൻ കോടാലിവച്ചതാണ് കാരണം. മഴമേഘങ്ങൾ ആ പ്രദേശത്തെ ഒഴിഞ്ഞുപോവുകയാണത്രേ. ചിറാപ്പുഞ്ചിയിലേതിനെക്കാൾ ഇപ്പോൾ മഴ വീഴാറുണ്ട് കേരളത്തിലെ ചില ഭാഗങ്ങളിൽ. കഴിഞ്ഞതിനു മുമ്പിലത്തെവർഷം ലോകത്തേററവും കൂടുതൽ മഴവീണതു് ഇടുക്കിയുടെ കിഴക്കേ അരികുകളിലാണെന്ന് രേഖപ്പെടുത്തിയിട്ടുമുണ്ട്.

പണ്ടൊരുകാലം വനഭൂമികളാൽ നിബിഡമായിരുന്ന രാജസ്ഥാനിൽ ഇന്നു കനാൽവെട്ടി മരുഭൂമിയിൽ സൂര്യകാന്തിയെങ്കിലും വളർത്താൻ സർക്കാർ പാടുപെടുന്നു. കേരളമെന്ന ഈ പച്ചത്തുരുത്തിനെ മറെറാരു രാജസ്ഥാനാക്കാൻ മനുഷ്യർ ശ്രമിച്ചാലും പോകല്ലേ, പോകല്ലേ മഴക്കാറുകളേ എന്നു നമുക്ക് ആകാശത്തെയും കടലിനെയും നോക്കി നിലവിളിക്കേണ്ടി വരാതിരിക്കട്ടെ.

# കേരളഹരിയാനാ

‘കേരളഗാമാ’ എന്നു കേട്ടിട്ടില്ലേ? ഒരു ഫയൽവാന്റെ വിശേഷണപദം. ഗാമാ എന്ന മറുനാടൻ ഗുസ്തിക്കാരനെപ്പോലെ, കേരളത്തിലെ മഹാമല്ലനാരോ അത്രേ കേരളഗാമാ. കേരള വ്യാസൻ, കേരളപാണിനി, കേരള കാളിദാസൻ എന്നിങ്ങനെ വിശേഷണ പദങ്ങൾ പെരുകുന്നു. കേരളസിംഹവുമുണ്ട്. കാശ്മീർ സിംഹംപോലെ. സിംഹം പണ്ടു വനരാജാവായിരുന്നപ്പോൾ വന്ന പേരുകളാണ് കേരളസിംഹവും കാശ്മീർ സിംഹവും. ഇന്നിപ്പോൾ സിംഹത്തിന്റെ കിരീടംപോയി. കടുവയാണു രാജാവ്. പക്ഷേ, ‘മൈസൂർ കടുവ’ എന്ന പോലെ കേരളകടുവയും കാശ്മീർകടുവയും ഉണ്ടാകാഞ്ഞതു്, ഈ പേരുകളിലെ കഥാപുരുഷന്മാരുടെ വാസ്തു് കടുവയുടെ വായുടെ ശൗര്യക്രൗര്യാദികളില്ലെന്നതുകൊണ്ടുമാവാം.

ഇപ്പോൾ നമുക്ക് പുതിയൊരു പദം വിളക്കിയെടുക്കേണ്ടി വന്നിരിക്കുകയാണ്—കേരളഹരിയാനാ. (‘ഹര്യാണാ’ എന്നതാണു ശരിയെന്ന് ഇമ്മാതിരി കാര്യങ്ങളിലെ ശരിതെറ്റുകളിൽ നിർബ്ബന്ധമുള്ളവർ പറയുന്നു.)

ഹരിയാന ഒരു സമത്വസുന്ദര ഭൂമിയാകുന്നു. നൂറു പുക്കൾപോലെ നൂറു പാർട്ടികൾ. പാർട്ടി ഏതായാലും മന്ത്രിപദം കിട്ടിയാൽ മതി എന്ന ആദർശപുഷ്പം പരിമളം പൂശുന്ന അന്തരീക്ഷമുള്ള നാടു്. രാഷ്ട്രീയത്തിൽ പല പല പ്രതിഭാസങ്ങൾ അരങ്ങേറുക വഴി ഗിന്നസ്ബുക്കുകാർ ശ്രദ്ധവയ്ക്കേണ്ടതായി വന്നിരിക്കുന്ന ഉജ്ജ്വലരാജ്യം! നാം ഇപ്പോൾ കേരളഹരിയാനാ എന്ന പദം കോർത്തിണക്കേണ്ടി വരുന്നതു് ഏതെങ്കിലും ഒരു വ്യക്തിയുടെ തൊപ്പിയിൽ ചാർത്തിക്കാനല്ല. നമ്മുടെ രാഷ്ട്രീയത്തിലെ ഒരു പുതിയ അദ്ധ്യായത്തിനു പേരിടാനാണ്.

എന്തിനിങ്ങനെ ‘ബീററിങ് എബൗട്ട് ദ ബുഷ്’ നടത്തുന്നുവെന്നു തോന്നുന്നോ. ക്ഷമിക്കൂ, പറയാം.

എഴുപത്താറുപേർ ചേർന്നാണല്ലോ കേരളത്തിൽ ഇപ്പോൾ നല്ലൊരു മന്ത്രിസഭ ഉണ്ടാക്കിയിട്ടുള്ളതു്. എഴുപത്താറുപേരും മന്ത്രിമാരായില്ല. അതിനുള്ള ഭാഗ്യം പത്തൊമ്പതുപേർക്കേ ഉണ്ടായുള്ളൂ. അവിടെത്തുടങ്ങുകയാണ് കേരളഹരിയാനാ.

തെററിദ്ധരിക്കരുതു്. കാലുമാററമൊന്നുമല്ല. കാലുമാററം കേരളത്തിൽ ഇല്ല. ഇവിടെ എല്ലാവരും പാറപോലെ ഉറച്ചു നിൽക്കുന്നു.

എം. എൽ. ജേക്കബിനെ മന്ത്രിയാക്കാത്തതുകാരണം ലത്തീൻ കത്തോലിക്കാ വിഭാഗം പൊടിച്ചല്ലോ. അന്ന് കാര്യം പറഞ്ഞൊതുക്കാനായി മുഖ്യമന്ത്രി കൊച്ചിയിൽ പോയിരുന്നു. ജേക്കബാശാനെ കാണണം. അദ്ദേഹത്തിന്റെ സമുദായത്തിന്റെ ബിഷപ്പ് തിരുമേനിയെക്കാണണം. കൂട്ടത്തിൽ മുസ്തഫയേയും കാണണം.

ടി. എച്ച്. മുസ്തഫ എം. എൽ. എ. കലശലായി കലമ്പിനിൽക്കുകയാണ്. മന്ത്രിപദം ഏതു രീത്യാ നോക്കിയാലും കിട്ടേണ്ടയാളാണ്. കിട്ടിയില്ല. നേരേ പറഞ്ഞാൽ നൽകിയില്ല. മുഖ്യമന്ത്രി, മുസ്തഫയെ ടെലഫോണിൽ വിളിച്ചു; കാണണമെന്നു പറഞ്ഞു.

നിയമസഭാഭോഷയിൽ പറഞ്ഞാൽ മുസ്തഫ വഴങ്ങിയില്ല. തിരഞ്ഞെടുക്കുന്ന ഘട്ടം വന്നപ്പോൾ മുഖ്യമന്ത്രി വർഗ്ഗീയത കാണിച്ചുവെന്ന് മുസ്തഫ മുഖ്യമന്ത്രിയോടു പറഞ്ഞുവത്രേ. അതായതു് കോൺഗ്രസ്–ഐ.യിൽ നിന്ന് എം. പി. ഗംഗാധരനെ മന്ത്രിയാക്കി; തന്നെ മന്ത്രിയാക്കിയില്ല.

ഇപ്പോൾ മുസ്തഫയുടെ പക്കൽ പല എം. എൽ. എ. മാരും എം. എൽ. എ. മാരല്ലാത്ത നേതാക്കളും ഒപ്പിട്ട ഒരു കടലാസ് ഉണ്ടെന്നു കേൾക്കുന്നു. ഈ കടലാസുമായി പ്രധാനമന്ത്രിയെക്കണ്ടു പരാതി പറയാനിരിക്കുകയാണത്രെ. മുഖ്യമന്ത്രിയുടെ “സേച്ഛാപരവും ശത്രു നിർമ്മാർജ്ജനപരവുമായ” പ്രവണതകൾക്കെതിരെയാണുപോലും ഈ നിവേദനം. മുസ്തഫയ്ക്കു പുറമെ, ജോസ് കുററിയാനി, കെ. കെ. ശ്രീനിവാസൻ, സുന്ദരൻനാടാർ, എം. എൽ. ജേക്കബ് തുടങ്ങിയ എം.എൽ.എ. മാരും, കെ. ശങ്കരനാരായണൻ, മുല്ലപ്പള്ളി രാമചന്ദ്രൻ തുടങ്ങിയ മററുചില നേതാക്കളുമൊക്കെയാണ് ഒപ്പുകാർ എന്നു പറയപ്പെടുന്നു.

തിരുവനന്തപുരത്തു് സ്പെഷ്യൽ ബ്രാഞ്ച് പൊലീസുകാരിൽ ചിലരുടെ മുഖത്തെ സ്തോഭംകണ്ടാൽ, ഈ പറഞ്ഞുകേൾക്കുന്നതൊക്കെ അക്ഷരംപ്രതി പരമാർത്ഥമാണെന്നുതന്നെ തോന്നും. മന്ത്രിസഭ ഗുരുതരമായ ഏതോ പ്രതിസന്ധിയിൽ പെട്ടിരിക്കുകയാണെന്നും, ഇന്നോ നാളെയോ മന്ത്രിസഭ കുഴഞ്ഞു വീണേക്കുമെന്നുമുള്ള മട്ടിലാണ് ഈ പൊലീസ് നേതാക്കളുടെ കശുകുശുപ്പും ഓട്ടവും. കോൺഗ്രസ്–ഐയിലെ ഈ ‘റെബലുകൾക്ക്’ കോൺഗ്രസ്–എ തുടങ്ങിയമററു ചില കക്ഷികളിലെ എം. എൽ. എ. മാരിൽനിന്നുതന്നെയും ഒത്താശയുണ്ടുപോൽ.

ഇതുതന്നെ കേരളഹരിയാനാ. കേരളവും ബംഗാളും ഇന്നു ചിന്തിക്കുന്നതു് ഇന്ത്യ നാളെച്ചിന്തിക്കുമെന്നാണല്ലോ ഒരു പഴഞ്ചൊല്ല്. അതിപ്പോൾ ‘ഹരിയാനാ ഇന്നു ചെയ്യുന്നതു്...’ എന്നവണ്ണമാകാൻ പോവുകയാണോ?

അഞ്ചു കൊല്ലവും ഭരിക്കുമെന്ന് മുഖ്യമന്ത്രി ആവർത്തിച്ചു പറയുന്നു. അഞ്ചല്ല, അയ്യഞ്ച് ഇരുപത്തഞ്ചു കൊല്ലവും ഭരിക്കുമെന്ന് ആഭ്യന്തരകാര്യമന്ത്രി വയലാർ രവിയും പറയുന്നു. ഉറപ്പൊന്നുമില്ലെങ്കിൽ അവർ ഇങ്ങനെ പറയില്ലല്ലൊ. അതിനാൽ നേരത്തേ പറഞ്ഞ നേതാക്കളുടെ കലാപശ്രമം. വേണ്ട അവസരം വരുമ്പോൾ വേണ്ടവിധം കെട്ടടങ്ങിക്കൊള്ളുമെന്നുതന്നെ നമുക്കു കരുതാം.

●

ഇതിനിടയിൽ മാർക്സിസ്റ്റ് പാർട്ടി ജനറൽ സെക്രട്ടറി ഇ. എം. എസ്. നമ്പൂതിരിപ്പാട് നടത്തിയ ചില പരാമർശങ്ങൾകൂടി ഇവിടെ എടുത്തുപറയണം. അദ്ദേഹം പറഞ്ഞതിലൊന്ന് കാലുമാററം വഴി ഇപ്പോഴത്തെ മന്ത്രിസഭയെ തള്ളിയിടാനൊന്നും തന്റെ പാർട്ടിയോ മുന്നണിയോ ഇല്ലെന്നായിരുന്നു. ജനങ്ങൾ തന്റെ മുന്നണിയോടു പറഞ്ഞിരിക്കുന്നതു് പ്രതിപക്ഷത്തിരിക്കാനാണ്. “ഭരിക്കണം” എന്നു ജനങ്ങൾ ഇനി പറയുവോളം തങ്ങൾ പ്രതിപക്ഷത്തുതന്നെ ഇരിക്കും—അദ്ദേഹം വ്യക്തമാക്കി.

പിന്നൊന്ന് പറഞ്ഞതു് ഈ മന്ത്രിസഭയും മുന്നണിയുംസ്വയംതല്ലിത്തകരുമെന്നാണ്. മുകളിൽപ്പറഞ്ഞ ‘സംഭവകഥ’കൾ കേട്ടാവണം അദ്ദേഹം ഇതു പറഞ്ഞതു്.

നമ്പൂതിരിപ്പാട് പിന്നെ ഒരു തമാശ കൂടിപ്പറഞ്ഞു. കോൺഗ്രസ്—എ, കേരളകോൺഗ്രസ്—എം, കേരളകോൺഗ്രസ്—ജെ. എന്നിവ മുസ്ലീംലീഗിൽ വേണം ലയിക്കേണ്ടതെന്ന്. മുഖ്യമന്ത്രി ഈയിടെ ഒരു ഉറക്കെച്ചിന്തിക്കൽ നടത്തിയിരുന്നു. കേരളത്തിൽ, പ്രത്യേകിച്ചും ഭരണമുന്നണിയിൽ ഇത്രയേറെ ചെറുചെറു കക്ഷികളെന്തിന്? ചെറുകക്ഷികൾ വലിയ കക്ഷിയിൽ ലയിക്കുകയല്ലേ ഭംഗി. ഇതിനെയാണ് നമ്പൂതിരിപ്പാട് പിടികൂടിയതു്. ചെറുകക്ഷികൾക്കു ലയിക്കാൻ വേണ്ടതു് ഒരു വലിയ കക്ഷിയാണെങ്കിൽ, ഭരണ മുന്നണിയിലെ വലുതും ബലമുള്ളതുമായ കക്ഷി മുസ്ലീംലീഗല്ലാതെ മറേറതു് എന്നാണ് നമ്പൂതിരിപ്പാടിന്റെ ചോദ്യം!

കോൺഗ്രസ്(ഐ)യിലെ കലാപങ്ങൾക്ക് ശക്തി കൂടുന്നു—വാർത്ത















കൗമുദി ന്യൂസ് സർവീസ്

# കാലം ഇതാ തോൽക്കുന്നു

മിലാനിലെ സാന്താമറിയാ ദെൽ ഗ്രാസിമഠത്തിലെ ചുവരിൽനിന്നു മാനവസംസ്കാരത്തിന്റെ മനസ്സിലേക്ക പതിഞ്ഞിറങ്ങിയ 'അവസാനത്തെ അത്താഴം' മറ്റേതെങ്കിലുംവിധം മനസ്സിൽ കാണാൻ ശ്രമിച്ചു നോക്കൂ.

കഴിയില്ല. "നിങ്ങളിലൊരാൾ എന്നെ ഒറ്റുകൊടുക്കും" എന്നു ശിഷ്യരോടു യേശുക്രിസ്തു പറഞ്ഞ ആ നിമിഷത്തിന്റെ നാടകീയമായ ഭാവതീവ്രത, മറ്റൊരു രീതിയിലും നിങ്ങൾക്ക സങ്കല്പിക്കാനാവില്ല. യേശുവിന്റെ വലത്തു പാത്രത്തിലേക്ക നീട്ടിയ കൈ, പാപചിന്തയോടെ പെട്ടെന്നു പിൻവലിച്ചു ഞെട്ടിത്തരിച്ചിരിക്കുന്ന യൂദാസിനെ മറ്റേതുവിധം കാണാനാവും? യൂദാസിന്റെ പിന്നിലൂടെ പീറ്റർ പ്രിയപ്പെട്ട ജോണുമായി വികാരഭരിതമായി ആലോചിക്കുന്നതു മറ്റെങ്ങനെ കാണാനാവും? 'പ്രഭോ, ഞാനല്ലെന്നു അങ്ങു അറിയുന്നുണ്ടല്ലോ' എന്ന വാചാലമായ ഭാവം സ്ഫുരിക്കുന്ന ഫിലിപ്പിനെ മറ്റെങ്ങനെ കാണാനാവും? എല്ലാം കാണുന്ന ക്രിസ്തുഗാത്രത്തിന്റെ നിഷ്പന്ദഭാവം മറ്റെങ്ങനെ സങ്കല്പിക്കാനാവും? ലിയനാർദോ കാണിച്ചുതന്ന അവസാനത്തെ അത്താഴം മറ്റൊരുവിധം കാണാൻ കഴിയണമെങ്കിൽ, രണ്ടായിരത്തോളമാണ്ടുകൾക്കപ്പുറത്തുണ്ടായ ആ മഹാത്യാഗകഥ ഒന്നുകൂടി ഈ ഭൂമിയിൽ സംഭവിക്കണം. അത്രമേൽ അനന്യവും ശക്തവും ദിവ്യവുമായാണു ലിയനാർദോ ഡാവിഞ്ചിയുടെ കരാംഗുലികൾ ആ സന്യാസിമഠത്തിന്റെ ചുവരിന് അനശ്വരത നൽകിയതു്.



ചിത്രസംരക്ഷണത്തിലേർപ്പെട്ടിരിക്കുന്ന വിദഗ്ദ്ധരിലൊരാളായ ബത്തെലി, ചിത്രത്തിന്റെ ഫോട്ടോഗ്രാഫിക് പകർപ്പുകളിലൊന്നുമായി

●

പക്ഷേ, കാലം മായ്ക്കാത്ത ചുവരുണ്ടോ? നിത്യവിസ്മയം പകരുന്ന ഡാവിഞ്ചിയുടെ ആ കലാസൃഷ്ടിക്കുമേൽ കാലം ജരാനര പടർത്തി. മികവുറ്റ ആ വർണ്ണങ്ങളും സൂക്ഷ്മസൂക്ഷ്മമായ വരകളും മങ്ങിച്ചു. ആ ദിവ്യരചനയെ സംരക്ഷിച്ചു നിറുത്താൻ പലതവണ നടത്തിയ ശ്രമങ്ങൾക്കുശേഷം ആയപ്പോൾ അവസാനത്തെ അത്താഴവും കഴിയാറാവുന്നു എന്നു ഒരു ഞെട്ടലോടെ ശാസ്ത്രജ്ഞരും കലാചരിത്രകാരന്മാരും മനസ്സിലാക്കി.

അങ്ങനെയാണു ഇന്നോളം നാം നേടിയ എല്ലാ കഴിവുകളുടെയും സഹായത്തോടെ, ഇപ്പോൾ ആ മഹത്തായ ചുവർചിത്രത്തെ സംരക്ഷിച്ചു നിറുത്താനുള്ള ആവേശകരമായ ശ്രമം തുടങ്ങിയിരിക്കുന്നതു്. എട്ടുലക്ഷം ഡോളർ ചെലവുള്ള ഈ ശ്രമത്തിന്റെ ലക്ഷ്യം 'അവസാനത്തെ അത്താഴ'ത്തിനു ഇനി ഒരുകാലവും

**നിത്യവിസ്മയം പകരുന്ന ഡാവിഞ്ചിയുടെ കലാസൃഷ്ടിക്കുമേൽ കാലം ജരാനര പടർന്നു. പക്ഷേ, കാലത്തെ തോല്പിക്കാനുള്ള ശ്രമത്തിലാണു ശാസ്ത്രം.**

മങ്ങലുണ്ടാവാതെ നോക്കുക എന്നതു തന്നെ. വിവിധ തുറകളിലെ പന്ത്രണ്ടു സ്പെഷ്യലിസ്റ്റുകൾ ഇതിൽ പങ്കെടുക്കുന്നു. ഇരുപത്തെട്ടടി നീളവും പതിനഞ്ചര അടി പൊക്കവുമുള്ള ആ ചുവർചിത്രത്തിൽ നിന്നു അഞ്ചു നൂറ്റാണ്ടു കാലത്തെ അഴുക്കും, മെഴുക്കും, അന്തരീക്ഷത്തിൽ നിന്നടിഞ്ഞ രാസശേഷിയുള്ള മറ്റു മാലിന്യങ്ങളും, പലപ്പോഴായി നടത്തിയ 'ടച്ച്-അപ്' പെയിന്റും ഒപ്പിയൊപ്പി മാറ്റുക എന്ന അത്യന്തം ദുഷ്കരമായ കൃത്യമാണിതു്. ഭൂതക്കണ്ണാടിയുമായിരുന്നു ചിത്രത്തിന്റെ ഓരോ ഭാഗവും അതി സൂക്ഷ്മമായി പരിശോധിച്ചേ നീങ്ങാനാവൂ. ലായകത്തിൽ മുക്കിയ ബ്രഷുമായിരുന്നു, ചിത്രത്തിൽ തൊടുന്നയാളിന്റെ വിരലൊന്നറച്ചാൽ ബ്രഷ് ഒരണുവെങ്കിലും തെറ്റി ചിത്രത്തിൽ പതിഞ്ഞാൽ, ഡാവിഞ്ചിയുടെ ദിവ്യസൃഷ്ടിയുടെ അത്രയും ഭാഗം എന്നെന്നേക്കുമായി നഷ്ടമാവും. ശ്വാസംപിടിച്ചിരുന്നേ ഈ ജോലി ചെയ്യാനാവൂ. കലാവിദഗ്ദ്ധരും ലബോറട്ടറിശാസ്ത്രകാരന്മാരും ഒത്തൊരുമിച്ചിരുന്നു, ദത്തശ്രദ്ധമായ കണ്ണും മനസ്സും വിരലുകളും പണിയുപകരണങ്ങളുമായി കാലത്തെ തോല്പിക്കാൻ ചെയ്യുന്ന ആ ശ്രമം ആവേശകരമെന്നല്ലാതെ എന്തു പറയാൻ. ഇന്നോളം നടന്നിട്ടുള്ള കലാസംരക്ഷായത്നങ്ങളിൽ ഏറ്റവും ശ്രദ്ധേയം ഇതു തന്നെ. അൾട്രാവയലറ്റ് രശ്മിയും ഇൻഫ്രാറെഡ് സ്പെക്ട്രോസ്കോപ്പിയും ക്രോമറ്റോഗ്രാഫിയും പോലുള്ള സങ്കേതങ്ങളുടെ സഹായം. പെയിന്റിന്റെ രാസസ്വഭാവം വിശകലനം ചെയ്യൽ, ചുമർചിത്രത്തിന്റെ പ്ലാസ്റ്റർപോലുള്ള അടിപ്പൂച്ചിന്റെയും ഉള്ളിലെ കല്ലിന്റെ സ്ഥിതി തിട്ടപ്പെടുത്തൽ, ഡാവിഞ്ചിയുടെ വരകളും കാലത്തിന്റെ ജരകളും മറ്റു മനുഷ്യരുടെ വികൃതസ്പർശങ്ങളും തിരിച്ചറിയൽ ... ഇന്നു അവിടമാകെ തികച്ചും ഉദ്വേഗപൂർണ്ണമാണു്.

വിദഗ്ദ്ധന്മാർ അഴുക്കുപാടുകൾ നീക്കിനീക്കിച്ചെല്ലവെ തെളിഞ്ഞുവരുന്നതു് വിസ്മയനീയമായ വിശദാംശങ്ങളാണു്. ചിത്രത്തിന്റെ നാലിലൊന്നുമാത്രമേ ഇതുവരെ വൃത്തിയാക്കിയെടുത്തിട്ടുള്ളൂ. ഇതിനകം, ശിമോന്റെ കുലീനത്വമുള്ള കൈ തെളിഞ്ഞു. ആ നിയാണ്ടർത്താൽപുരികം, ബൊത്തിച്ചെല്ലിയുടേതുപോലുള്ള നാസിക, ജടപിടിച്ചതാടി, ഒക്കെത്തെളിഞ്ഞു. മേശപ്പുറത്തെ വീഞ്ഞുഗ്ലാസ്സിന്റെ സ്വർണ്ണനിറമുള്ള വക്ക തെളിഞ്ഞു. ശിഷ്യരുടെ വസ്ത്രങ്ങൾ പാത്രങ്ങളിൽ പ്രതിഫലിക്കുന്നതു തെളിഞ്ഞു. പ്ലേറ്റുകളിൽ ഓറഞ്ചു അല്ലികൾ നിറം പകർത്തുന്നതു തെളിഞ്ഞു. ശിഷ്യർക്കുപിന്നിൽ, പശ്ചാത്തലത്തിലെ വെളിയടകൾക്കുള്ള കൊളുത്തുകളും വളയങ്ങളുംവരെ തെളിഞ്ഞു. ചിത്രത്തിന്റെ ചുവന്ന നിറം ഇപ്പോൾ ഒരുണ്ട തിളക്കമായി മാറിയിരിക്കുന്നു. അഴുക്കുനീക്കൽ കഴിഞ്ഞു്, റീട്ടച്ചിങ് കൂടിയാകുമ്പോൾ, അവസാനത്തെ അത്താഴം ഡാവിഞ്ചിയുടെ ബ്രഷ് ഓടിയിരുന്ന നാളിലേതുപോലെ തിളങ്ങും.

വിദഗ്ദ്ധർ ഇതുകൊണ്ടു തൃപ്തരാവാൻ പോകുന്നില്ല. മഠത്തിനുള്ളിലെ വായുവിൽ ഈർപ്പം ഇനിയും നാശം വിതയ്ക്കാം. ചൂടു് പെയിന്റിനെ കരളാം. അന്തരീക്ഷ മാലിന്യങ്ങൾ ചിത്രത്തിന്റെ മൊത്തം രാസയോഗത്തെ ചതിക്കാം. ചുമർക്കല്ലുതന്നെ കാലാന്തരത്തിൽ ദ്രവിക്കാം. ഇതിനെയൊക്കെ തടുക്കണം. അതു് ശാസ്ത്രത്തിനാവാത്ത കാര്യമല്ല. ശുദ്ധീകരണം കഴിഞ്ഞാൽ, മഠമാകെത്തന്നെ എയർകണ്ടീഷൻ ചെയ്യാൻപോവുകയാണു്. ചിത്രം കണ്ണാടിക്കൂട്ടിലാക്കി വായു കടക്കാതെ മുദ്രവയ്ക്കും. കാലം ഇവിടെ ഇപ്പോൾ തോൽക്കുകതന്നെചെയ്യും.

അവസാനത്തെ അത്താഴത്തിനു പിണഞ്ഞ ദുർഗ്ഗതിക്കു് ഒന്നാമതായി പ്രതിക്കൂട്ടിൽ നിറുത്തേണ്ടതു് ചിത്രകാരനെത്തന്നെയാണെന്നുതോന്നുന്നു. ചിത്രത്തിനു തിളക്കം വരാൻ ഡാവിഞ്ചി ഉപയോഗിച്ചതു്, സ്വയം കൂട്ടിയെടുത്ത ടെമ്പറാ വർണ്ണങ്ങളാണു്. കാലാന്തരത്തിൽ നിറം മങ്ങിപ്പോവാൻ കാരണം വേറെ വേണ്ടല്ലോ.

1498-ലാണു് 'അവസാനത്തെ അത്താഴം' വരച്ചുതീർത്തതു്. പത്തുകൊല്ലത്തിനകംതന്നെ ചിത്രം മങ്ങാനും തുടങ്ങി. ചുമരിലെ കല്ലൊന്നു ചുരുങ്ങി. ചിത്രം ജരാനര വന്നപോലെ സങ്കോചിച്ചു. 1556-ൽ ഈ ചിത്രം വെറും കുറേ നിറക്കുത്തുകൾ മാത്രമായിരുന്നുവത്രെ. പിന്നീടാണു് ചിത്രം രക്ഷിച്ചുനിറുത്താനുള്ള ശ്രമങ്ങൾ ആദ്യമായി തുടങ്ങിയതു്.

18-ാം നൂറ്റാണ്ടിന്റെ ഒടുവിൽ ചിത്രത്തിന്റെ വർണ്ണങ്ങൾ പൊളിഞ്ഞിളകാൻ തുടങ്ങിയതോടെയാണു് സംഗതിയുടെ ഗൗരവം കലാപ്രേമികൾക്കു പിടികിട്ടിയതു്. രണ്ടാം മഹായുദ്ധകാലത്തു് മഠത്തിൽ ഒരു ബോംബുപോലും വീണു. മഠത്തിന്റെ മേൽക്കൂര നിലംപൊത്താൻ വരെ തുടങ്ങി. ഒടുവിൽ മണൽച്ചാക്കുകളടുക്കി ആ അത്യാഹിതം ഒഴിവാക്കി. 1946-ൽ മഠം പുതുക്കിപ്പണിതതോടെയാണു് ഡാവിഞ്ചിയുടെ അനശ്വരകലയുടെ ആ മുഖം ഭാവിതലമുറകളെ പ്രത്യാശാപൂർവ്വം നോക്കാൻ തുടങ്ങിയതു്.

കൗമുദി ന്യൂസ് സർവീസ്

ബ്രാംബില്ല എന്ന മറ്റൊരു കലാവിദഗ്ദ്ധ ചിത്രത്തിനു മുമ്പിൽ മൈക്രോസ്കോപ്പുമായി

ഡാവിഞ്ചിയുടെ 'അവസാനത്തെ അത്താഴം'



കൗമുദി ന്യൂസ് സർവീസ്, കോഴിക്കോട്

# ഓൻ, ഉറങ്ങിക്കിടക്കുന്ന പടം എടുത്തോ മാഷേ?



വത്സലാമ്മ

വെള്ളായിക്കോട്ട സ്വന്തം വീടിന്റെ ഉമ്മറപ്പടിക്കൽ കാലത്തിന്റെ കൈപ്പിഴപോലെ ഇട്ടിരാരപ്പൻ നായർ ഇരിക്കുന്നു. ചുററും ആർത്തലയ്ക്കുന്ന ശൂന്യത. ഉദയാസ്തമയങ്ങൾ തന്നെ വലംവച്ചു പോകുന്നതുപോലും ഇട്ടിരാരപ്പൻ മാഷ് അറിയുന്നുണ്ടോവില്ല. ചിന്തകൾ ക്ഷീണിച്ച മനസ്സിനു വഴങ്ങാതെ തെന്നിമാറിപ്പോകുന്നതുകൊണ്ട് ഇപ്പോൾ ഒന്നിനെക്കുറിച്ചും ഒരു രൂപവുമില്ല. പിറന്നതിനു ശേഷം എൺപതു വർഷങ്ങളുടെ വരദാനം സ്വീകരിച്ചു കഴിഞ്ഞിരിക്കുന്നു. എൺപതു വയസ്സു പ്രായമുള്ള മനസ്സ് സംശയം പ്രകടിപ്പിക്കുന്നു: 'എന്തേ മടക്കിവിളിക്കാൻ മടിക്കുന്നു. ജനനമരണനാൾവഴിയിൽ തന്റെ പേരു കുറിച്ചിരിക്കുന്ന പേജ് നഷ്ടപ്പെട്ടിട്ടുണ്ടാവുമോ. ദൈവമേ, ഇനി വയ്യ, ഇത്രയും ശിക്ഷ നൽകിയതു മതി...' ഇട്ടിരാരപ്പൻനായർ പണ്ട് അദ്ധ്യാപകനായിരുന്നു. സ്നേഹം ചുരത്തിക്കൊടുക്കുമ്പോൾ സന്തോഷം കൊണ്ടു വിരിയുന്ന പിഞ്ചു മുഖങ്ങളിൽ പലതും ഇപ്പോഴും മനസ്സിലുണ്ട്. അവരെല്ലാം വളർന്നു വമ്പന്മാരായിത്തീർന്നിരിക്കുന്നു. ചിലർ തനിക്കു മുമ്പേ തന്നെ രംഗത്തുനിന്ന് ഒഴിഞ്ഞുപോയിരിക്കുന്നു. ഓർമ്മയുടെ പായൽവീണ പടിക്കെട്ടുകളിൽ കരുന്നുകിടാങ്ങൾ കലപില കൂട്ടി ഉണർന്നപ്പോൾ ഇട്ടിരാരപ്പൻ മാഷ് അറിയാതെ തേങ്ങിപ്പോയി. മനസ്സിൽ ചോരയുടെ ചുവന്ന വൃത്തം വളരാൻ തുടങ്ങി. അതിനുള്ളിൽ തലയററു പിടയുന്ന പേരക്കിടാങ്ങൾ. അവർ മുത്തശ്ശാ എന്നു വിളിക്കുന്നുണ്ടോ...വല്ലാത്ത തളർച്ച. ആ തളർച്ചയിൽ ഇട്ടിരാരപ്പൻ മാഷ് മയങ്ങാൻ തുടങ്ങി.

വ്യാഴാഴ്ച പുലർച്ചയ്ക്ക് ആരോ രണ്ടുപേർ തന്നെ താങ്ങി പാലക്കണ്ടിയിലേക്ക് കൊണ്ടുപോകുമ്പോൾ തന്നെ കാത്തിരിക്കുന്ന കാഴ്ചയെക്കുറിച്ച് മാഷിനു് ഒരു രൂപവുമില്ലായിരുന്നു. കുട്ടികൾക്ക് സുഖമില്ല എന്നു മാത്രമേ വന്നവർ പറഞ്ഞുള്ളൂ. എൺപതു വയസ്സായ ഇട്ടിരാരപ്പൻനായരുടെ കാഴ്ചശക്തി ക്ഷയിച്ചിട്ടു വർഷങ്ങളായി. അദ്ഭുതം സംഭവിച്ചതുപോലെ കഴിഞ്ഞ ഒരു മാസമായി കാഴ്ചശക്തി വീണ്ടു കിട്ടി. അതൊരു ചതിയായിരുന്നു, വിധിചെയ്ത വൻ ചതി. പാലക്കണ്ടി തറവാട്ടിന്റെ പടിഞ്ഞാററ മുറിയിൽ ചോരയിൽ കുളിച്ചു കിടന്ന പേരക്കിടാങ്ങളുടെ രൂപച്ഛേദം വന്ന മൃതശരീരം കണ്ട ആ മുത്തച്ഛൻ ജീവിതസായാഹ്നത്തിൽ തനിക്കു് കാഴ്ചശക്തി തിരിച്ചു നൽകിയ ദൈവത്തെ അറിയാതെ ശപിച്ചു. മുററത്തു കൂടിനിന്നവരുടെ കൂട്ടത്തിലെ ഒരു മുസ്ലീം കാരണവർ സഹിക്കാൻ വയ്യാതെ കേണു—റബ്ബേ, മാഷിന്റെ ഒരു വിധി!

**സുധീർ ബാബുവിനേയും ദീപയേയും ഓർത്തു് പയ്യടി മീത്തൽ ഇന്നും കരയുന്നു. ഗ്രാമത്തിന്റെ ചൈതന്യമായിരുന്ന ആ കുട്ടികളുടെ മരണത്തിനൊരു പശ്ചാത്തലമുണ്ട്. അതിലെ സത്യങ്ങൾ തേടുകയാണ് ഈ ഫീച്ചറിൽ.**

പാലാഴിയിലേക്കുള്ള വഴി നൂൽപ്പാലം പോലെയാണ്. ശ്രദ്ധിച്ചു ചുവടുവച്ചില്ലെങ്കിൽ നീലം തെററി വീണതുതന്നെ. പൊതുമരാമത്തു വകുപ്പിന്റെ മുഖത്തു നോക്കി പരിഹാസച്ചിരിചിരിക്കുന്ന റോഡ് ടാക്സിക്കാരുടെ മനസ്സിലെ പേടിസ്വപ്നമാണ്. കോഴിക്കോട്ട നഗരത്തിലിറങ്ങി ഏതു് ടാക്സിഡ്രൈവറോടും പാലാഴിയിലേക്ക പോകണമെന്നു പറഞ്ഞുനോക്കൂ. പാലാഴി എന്നു കേൾക്കുമ്പോൾ ഒന്നു ഞെട്ടും; പിന്നെ മനസ്സിൽ കരുതിവച്ചിട്ടുള്ള പതിവു പറച്ചിലെടുത്തു ചോദ്യത്തിനു പകരം സമ്മാനിക്കും. "നരകത്തിലേക്ക് വേണമെങ്കിലും വരാം മാഷേ, എന്നാലും പാലാഴിയിലേക്കില്ല..." എന്നിട്ടും കൂർത്ത കല്ലുകളെ അവഗണിച്ച് പ്രൈവററ് ബസ് ഇതുവഴി ദിവസം രണ്ടുനാലുതവണ ഓടുന്നു. കോഴിക്കോട്ട മാവൂർ റോഡിൽ മൂന്നു കിലോമീററർ പോകുമ്പോൾ വലത്തേക്ക് വ്യാപിച്ചു പോകുന്നതാണ് വെള്ളായിക്കോട്ട വില്ലേജ്. കോഴിക്കോട്ട നഗരത്തിൽനിന്ന് ഒൻപതുമൈൽ അകലെയാണ് ഭൂമിശാസ്ത്രപരമായ കിടപ്പെങ്കിലും നഗരവും നാടും തമ്മിൽ പൊരുത്തങ്ങളൊന്നും കാണാനില്ല. കോഴിക്കോടിന്റെ നഗരസ്വഭാവത്തിനു പുറംതിരിഞ്ഞാണ് വെള്ളായിക്കോടിന്റെ നില്പ്. തങ്ങളുടെ വേദനയും കുറവുകളും മനസ്സിൽ അടക്കിപ്പിടിച്ചുകഴിയുന്ന നാട്ടുകാർ. അവരുടെ ദുഃഖം അവർ എത്രയോ തവണ അധികാരസ്ഥാനങ്ങളിലെത്തിച്ചതാണ്! എന്നിട്ടെന്ത് പ്രയോജനം? കരഞ്ഞു കരഞ്ഞു കണ്ണുനീർ വററിയ അവസ്ഥ. മാനത്തു് മഴമേഘങ്ങളെത്തിയാൽ കലഹിച്ചുതുടങ്ങുന്ന പ്രകൃതി. വർഷകാലത്തു് നാടും നാട്ടുകാരും പുറംലോകത്തു നിന്ന് ഒററപ്പെടുന്നു. പാലാഴി, അലയാഴിയുടെ മട്ടു കാട്ടിത്തുടങ്ങുന്നു. പിന്നെ പ്രളയ ജലം കടന്ന് അക്കരെയെത്താൻ തോണി വേണം. വർഷകാലദിനങ്ങളിൽ തോണി വരുന്നതും കാത്തുള്ള ഇരിപ്പ്. സർക്കാർ ഒരു തോണിയെങ്കിലും തന്നു സഹായിച്ചുകൂടേ എന്നാണ് ചോദ്യം. മററാരോട പറയാൻ? പെട്ടകം പണിയാൻ നോഹ ഇല്ലല്ലോ. കണ്ണും ചിന്നം പാലം എന്നൊരു മരപ്പാലം. ഒളവണ്ണ പഞ്ചായത്തും പെരുവയൽ പഞ്ചായത്തും ഈ മരപ്പാലത്തിന്മേൽ കണ്ടുമുട്ടുന്നു. "പഞ്ചായത്തുകളെ താങ്ങി നിറുത്തുന്ന ഒരു മരപ്പാലം. പാലാഴി കടന്നു പുത്തൂർ മഠത്തിൽ ചെന്ന് അവസാനിക്കുന്ന പാതയെ റോഡ് എന്നു വിളിച്ചാൽ അതു് റോഡുകളോടു ചെയ്യുന്ന നീതികേടാവും; മഴക്കാലത്തു് തടാകമായി രൂപംതേടുന്ന കുണ്ടുകളും ഒരു മഴയിലും അലിയാതെ നിൽക്കുന്ന പാറക്കഷണങ്ങളുമുണ്ട് ഈ പാതയിൽ. കണ്ണും ചിന്നം പാലം കടന്നു കയററം കയറുമ്പോൾ ഇടതുഭാഗത്തു് കാണുന്നതാണ് വെള്ളായിക്കോട്ട് ഗവണ്മെൻറ് എൽ. പി. സ്കൂൾ. അതുകഴിഞ്ഞാലുള്ള പെറുപ്രദേശത്തിനു് പയ്യടി മീത്തൽ എന്നാണു പേർ. കേൾക്കാൻ സുഖമുള്ള പയ്യടി മീത്തൽ എന്ന സ്ഥലനാമം പൊടുന്നനെ ഒരു ദിവസമാണ് പുറംലോകം അറിഞ്ഞതു്. അതിന്റെ ക്രെഡിററ് പാലക്കണ്ടി തറവാട്ടിലെ നായികയായ വത്സലാമ്മ എന്ന മുപ്പത്തിരണ്ടുകാരിക്ക് അവകാശപ്പെട്ടതാണ്. നിഷ്കളങ്കതയുടെ നിറകുടങ്ങളായി നിലകൊണ്ട തന്റെ രണ്ടു കരുന്നുകുട്ടികളെ കൊടുവാൾകൊണ്ടു കൊത്തിനുറുക്കിയാണ് ആ അമ്മ ലോകത്തിന്റെ ശ്രദ്ധയിൽ തടഞ്ഞതു്.

പയ്യടിമീത്തലും വെള്ളായിക്കോടും പാലാഴിയുമെല്ലാം പന്ത്രണ്ടുകാരനായ സുധീർബാബുവിനേയും എട്ടുവയസ്സുകാരി ദീപയേയും ഓർത്തു തേങ്ങിക്കരയുന്നു. ബാല്യകൗതുകങ്ങളുടെ ആകാശത്തിൽ രണ്ടു തുമ്പികളെപ്പോലെ പറന്നുനടന്നിരുന്ന കുട്ടികൾ ഇപ്പോൾ മൺകൂനകൾക്കുള്ളിൽ ഉറങ്ങുന്നുവെന്നു വിശ്വസിക്കാൻ എത്ര ശ്രമിച്ചിട്ടും അവർക്കു കഴിയുന്നില്ല.

ഇന്നലെ (ഞായറാഴ്ച) കൗമുദി ന്യൂസ് സർവീസ് ലേഖകൻ, കേരളകൗമുദി കോഴിക്കോട് ലേഖകൻ വി. ഡി. ദാമോദരനും ഫോട്ടോഗ്രാഫർ അമ്പിയുമൊത്തു് കണ്ണുംചിന്നം പാലം കടന്നു ചെന്നപ്പോൾ ആദ്യംലഭിച്ചതു് മൃത്യുവിന്റെ നാട്ടിൽ ചെന്നുകയറുന്ന അനുഭവമാണ്. കരഞ്ഞുകലങ്ങിയ കണ്ണുകളിൽ സ്വാഗതഭാവങ്ങൾ കണ്ടില്ല. എന്തിനു വീണ്ടും ഞങ്ങളുടെ ദുഃഖം കുത്തിപ്പൊട്ടിക്കാൻ എത്തി എന്ന ചോദ്യമാണ് നാട്ടുകാരുടെ മുഖത്തു്. വെള്ളായിക്കോട്ട് എൽ. പി. സ്കൂളിനു സമീപമുള്ള കയററം കയറിക്കിതച്ചു വന്നപ്പോൾ എതിരെ വന്ന പ്രാകൃതൻ എന്നു തോന്നിച്ച ചെറുപ്പക്കാരൻ ഒരു ചോദ്യമെറിഞ്ഞു: എന്റെ പടമെടുക്കാമോ? ഫോട്ടോഗ്രാഫർ കേട്ടില്ലെന്നു നടിച്ചു. രണ്ടാമത്തെ ചോദ്യത്തിന്റെ വരവായി, കുറെക്കൂടി കടുത്ത ചോദ്യം—എന്താണോ എന്റെ അമ്മയെ വെട്ടിക്കൊല്ലുന്നോ? എന്നാലല്ലേ നിങ്ങൾ പടമെടുത്തു പത്രത്തിലടിക്കൂ....അയാൾക്ക് നൽകാൻ ഞങ്ങൾക്ക് മറുപടി ഉണ്ടായിരുന്നില്ലെന്നതാണോ സത്യം അതോ, ചോദ്യം കേട്ട നാവുകൾ മരവിച്ചതോ? പയ്യടിമീത്തൽ മദ്രസയുടെ ഇടതുപാർശ്വത്തിലൂടെ മുകളിലേക്ക് കയറിപ്പോകുന്ന വഴിയിലൂടെ അൻപതടി നടന്നപ്പോൾ പാലക്കണ്ടിവീട് ഞങ്ങളുടെ ദൃശ്യപഥത്തിൽ വന്നുവീണു് ഞങ്ങളെ വേദനിപ്പിച്ചു. മൂന്ന് ഏക്കറോളംവരുന്ന ചെരിഞ്ഞ പറമ്പിന്റെ നടുവിൽ നിൽക്കുന്ന രണ്ടുനില മാളിക പ്രേതഭവനം പോലെ തോന്നിച്ചു. പറമ്പിൽ, ഇറങ്ങിപ്പോകാൻ വിസമ്മതിച്ചു നിൽക്കുന്ന നിശ്ശബ്ദത. ചെറുകാററടിച്ചാൽപോലും അലറിവിളിക്കാൻ താല്പര്യം കാട്ടാറുള്ള കടപ്പനകൾ പോലും മൗനം പൂണ്ടുനിന്നു. ആരെങ്കിലും ഒന്ന് ഉറക്കെ സംസാരിച്ചാൽപ്പോലും വിഴുങ്ങിക്കളയുന്ന ആ നിശ്ശബ്ദതയിൽ ചോരയുടെ പഴകിയ മണം ഉണ്ടെന്ന തോന്നൽ മനംപിരട്ടൽ സൃഷ്ടിച്ചു. വീടിന്റെ മുൻവശത്തെ വരാന്തയിൽ ആ ഉച്ചനേരത്തു പോലും കത്തിനിൽക്കുന്ന ബൾബ്. മരണം യാതൊരു പ്രകോപനവും കൂടാതെ കയറിച്ചെന്ന ആ വീട്ടിൽ പകൽവെളിച്ചത്തിൽപ്പോലും മറെറാരു വെളിച്ചം ആവശ്യമായിരുന്നുവോ? കത്തിനിന്ന ബൾബിനു കീഴെ നിലത്തു് ഈയാംപാററയുടെ ചിറകുകൾ ഉറുമ്പുകൾ സംഘം ചേർന്ന് വലിച്ചിഴയ്ക്കുന്നു. വെളിച്ചം കൊതിച്ചെത്തിയ ഈയാംപാററകളുടെ കൂട്ടമരണം! പാലക്കണ്ടിവീട് പഴയ രീതിയിൽ പണികഴിപ്പിച്ചതാണെങ്കിലും വലതുഭാഗത്തു കാണുന്ന പോർട്ടിക്കോ ലേശം പുതുമ പകരുന്നു. അടഞ്ഞുകിടക്കുന്ന വീട് ഇപ്പോൾ ഇരുട്ടിന്റെ താവളമായി മാറി



പാലക്കണ്ടി വീട്—ഈ വീടിന്റെ പടിഞ്ഞാററ മുറിയിൽ വച്ചാണ് സുധീർബാബുവിനേയും ദീപയേയും അവരുടെ അമ്മ വെട്ടിനുറുക്കിയതു്

എന്നെ എന്തിനു ദൈവം ഇങ്ങനെ ശിക്ഷിച്ചു? വീടിന്റെ പടിവാതിലിൽ നിന്നുകൊണ്ട് ഗംഗാധരൻനായർ ലോകത്തോടു ചോദിക്കുന്നു



യിരിക്കുന്നു. പിറകുവശത്തെ വെള്ളതേച്ച ചുമരിൽ ചെവിയോർത്തുനോക്കുന്ന ഒരു ആൺകുട്ടി. അവൻ ഞങ്ങളോടൊപ്പം റോഡിൽ നിന്നു കയറിവന്നതാണ്. ഉള്ളിൽ സുധീർ ബാബുവിന്റെയും ദീപയുടെയും പൊട്ടിച്ചിരി കേൾക്കുന്നുണ്ടോ എന്നു പരിശോധിച്ചു നോക്കിയതാവാം അവൻ. അവൻ അതു കേട്ടിട്ടുണ്ടാവും. മരണത്തിന്റെ തിളങ്ങുന്ന വായ്ത്തല ചെന്നു പതിക്കുമ്പോൾ ഉയരുന്ന ഞെട്ടിക്കുന്ന കരച്ചിലാണ് ഞങ്ങൾക്ക് അനുഭവപ്പെട്ടത്. പിന്നെ ചോരയുടെ പഴകിയ മണവും. ചുറ്റുമുള്ളവരെ നോക്കി. ഞങ്ങളോടൊപ്പം കൂടിയ ആ മനുഷ്യരുടെ മുഖങ്ങളിൽ നിന്നെല്ലാം ചോര വാർന്നുപോയിരിക്കുന്നു. ചുമരിൽ ചെവിയോർത്തുപിടിച്ച കുട്ടി ഒരു നിമിഷം ഞങ്ങളെയെല്ലാം ഒരു നോട്ടംകൊണ്ട് ഉഴിഞ്ഞു. കണ്ണുനീർ ഊറിക്കൂടാൻ തുടങ്ങിയിരുന്നു. പൊട്ടിവീഴാൻ പോകുന്ന ഒരു വർഷകാലമേഘക്കഷണം പോലെ അവൻ നിന്നുതുളുമ്പി. പിന്നെ എല്ലാം അടക്കിപ്പിടിച്ചു റോഡിലേക്ക് ഇറങ്ങിമറഞ്ഞു.

കരുവെട്ടൂർ സ്വദേശി ഗംഗാധരൻ നായർ പയ്യടിമീത്തൽ പാലക്കണ്ടി വീട്ടിലെ ഇട്ടിരാരപ്പൻ നായരുടെ മകൾ വത്സലാമ്മയെ ജീവിതസഖിയായി സ്വീകരിച്ചത് പതിനഞ്ചു വർഷം മുമ്പാണ്. ഇന്നു ഗംഗാധരൻ നായർക്ക് നാല്പതു വയസ്സു പ്രായമുണ്ട്. നാല്പതു വയസ്സിലെ അവസാനത്തെ പതിനഞ്ചു വർഷവും അശാന്തിയുടെ ഇരുണ്ട മേഘങ്ങൾ ഗംഗാധരൻനായരുടെ മനസ്സിലും വീട്ടിലും കനംതൂങ്ങി നിന്നിരുന്നു. വിവാഹംകഴിഞ്ഞു മൂന്നാംദിവസം വിരുന്നുണ്ണാൻ ഭാര്യാഗൃഹത്തിലെത്തിയതോടെയായിരുന്നു അസ്വസ്ഥതയുടെ നിലയ്ക്കാത്ത പ്രവാഹം തുടങ്ങിയത്. തന്റെ അരികിലിരുന്നു സംസാരിക്കുകയായിരുന്ന ഭാര്യ പൊടുന്നനെ ചാടിയെണീറ്റു ഭ്രാന്തിയെപ്പോലെ അട്ടഹസിക്കാൻ തുടങ്ങി. അതു നിലച്ചതോടെ കരച്ചിലായി. നവവരന്റെ മുഖം സംഭ്രാന്തി കൊണ്ടു ചുവന്നു തുടുത്തപ്പോൾ ഭാര്യവീട്ടുകാർ സമാധാനിപ്പിച്ചു–'സാരമില്ല, അപസ്മാരമാണത്. ചികിത്സിച്ചാൽ മാറുന്നതേയുള്ളൂ'—അന്നു തുടങ്ങിയതാണ് ചികിത്സ. ആദ്യം കണ്ടത് ന്യൂറോളജിസ്റ്റായ ഡോക്ടർ പി. കെ. അബ്ദുൽ ഗഫൂറിനെയാണ്. വത്സലാമ്മയെ തീണ്ടിയത് അപസ്മാരമല്ല ഭ്രാന്താണെന്നറിഞ്ഞതോടെ ഡോക്ടർമാരും ചികിത്സാരീതികളും മാറി. എല്ലാബഹളവും കെട്ടടങ്ങിയെന്നു സമാധാനിച്ചിരിക്കുമ്പോഴായിരിക്കും പെട്ടെന്നൊരു ദിവസം വീണ്ടും പൊട്ടിത്തെറിക്കുന്നത്. ഭാര്യയുടെ രോഗശമനത്തിനുവേണ്ടി ഗംഗാധരൻ നായർ അലോപ്പതിയെക്കൂടാതെ ആയുർവ്വേദത്തിന്റെയും നാട്ടുവൈദ്യത്തിന്റെയും മന്ത്രവാദത്തിന്റെയുമെല്ലാം സഹായം തേടി. ഒരിടത്തുനിന്നും സമാധാനം ലഭിച്ചില്ല. ഇതിനിടയിൽ കുടുംബജീവിതം നീങ്ങിപ്പോകുകയും ചെയ്തിരുന്നു. കോഴിക്കോട് സിറ്റി കോർപ്പറേഷൻ മന്ദിരത്തിനു സമീപമുള്ള മലബാർ സ്കെയിൽ സർവീസ് കമ്പനിയുടെ ഉടമയാണ് ഗംഗാധരൻ നായർ. എല്ലാപേരുടെ വളർച്ചയും ചെറിയൊരു തുടക്കമുണ്ടാകുമല്ലോ. സാധനങ്ങൾ തൂക്കുന്ന മെഷീനുകളുടെ നിർമ്മാതാക്കളായ ആവറി വേയിങ് മെഷീൻ കമ്പനിയിൽ മെക്കാനിക്കായിരുന്ന ഗംഗാധരൻ നായർ, മെഷീനുകൾ നന്നാക്കുന്ന തിനിടയിൽ ജീവിതവും നന്നാക്കാൻ ഒരുതരം വാശിയോടെ തന്നെ ശ്രമിച്ചു. പിന്നീട് മലബാർ സ്കെയിൽ സർവീസ് എന്ന പേരിൽ സർവീസ് സെന്ററും വില്പനശാലയും തുടങ്ങി. ഒരു കമ്പനിയുടെ ഉടമയായി കഴിഞ്ഞെങ്കിലും ഇപ്പോഴും മെക്കാനിക്കിന്റെ പണി നോക്കും. ഭൗതിക വളർച്ചയുണ്ടായെങ്കിലും നഗരപ്പകിട്ടിന്റെ പ്രലോഭനത്തിൽ ഗംഗാധരൻ നായർ കുടുങ്ങിയില്ല. ഗംഗാധരൻനായരും കുടുംബവും താമസിച്ചിരുന്ന പാലക്കണ്ടിവീട് ഇട്ടിരാരപ്പൻ നായർ മകൾക്ക് എഴുതിക്കൊടുത്തതാണ്. പഴയ ശൈലിയിൽ പണിത ആ വീടിനു പുതിയ ശൈലിയിലുള്ള സൗകര്യങ്ങൾ ചേർത്തുപിടിപ്പിക്കാൻ ഗംഗാധരൻനായർ മറന്നില്ല. വീടിനു വലതുഭാഗത്തെ പോർട്ടിക്കോ ഈയിടെ പണിതതാണ്. കുറെ അധികം ഭൂമിയും സമ്പാദിച്ചു. ഏഴെട്ട് ഏക്കർ സ്ഥലത്ത് പറങ്കിമാവ് കൃഷിയുണ്ട്. നാട്ടിൻ പുറത്തിന്റെ കണ്ണിൽ ഉയർന്നതെന്നു കരുതപ്പെടുന്ന ജീവിതസൗകര്യങ്ങൾ സ്വന്തമാക്കാൻ ഗംഗാധരൻ നായർക്ക് കഴിഞ്ഞെന്നതാണു സത്യം.

ഗംഗാധരൻനായർ രാവിലെ നഗരത്തിലേക്കു പോകും. കോഴിക്കോട്ടുനിന്നു രാത്രി ഒൻപതരമണിക്ക് തിരിക്കുന്ന അവസാന ബസ്സിലാണ് തിരിച്ചുവരവ്. ഇതിനിടയിലുള്ള സമയത്തു ഭാരം നിർണ്ണയിക്കുന്ന യന്ത്രങ്ങൾക്കിടയിൽ ഗംഗാധരൻ നായരും ഒരു യന്ത്രമായിമാറുന്നു. ഈ സമയത്ത് സ്വന്തം ഭാര്യയേയും കുട്ടികളേയും കുറിച്ചുള്ള ചിന്തകൾ ഗംഗാധരൻ നായരെ പിടികൂടാറില്ലേ? ഉണ്ടെന്നും ഇല്ലെന്നും പറഞ്ഞാൽ അതു രണ്ടും ഉത്തരമായി മാറുന്ന അവസ്ഥ. അയൽക്കാരും നാട്ടുകാരും ഏക മനസ്സോടെ സമ്മതിക്കുന്ന ഒരു കാര്യമുണ്ട്. ഗംഗാധരൻനായരുടെ ഓമനകളായിരുന്നു കുട്ടികൾ. മക്കൾക്ക് സ്നേഹം പകർന്നു കൊടുക്കുന്നതിൽ ഈ മനുഷ്യൻ തെല്ലും പിശുക്ക് കാട്ടാറില്ല. രാവ് ഏറെച്ചെന്നാലും കുട്ടികൾ കണ്ണുകളിൽ ഉറക്കം കെടുത്തി അച്ഛനുവേണ്ടി കാത്തിരിക്കും. ദൂരെ, പാലാഴിറോഡിലെ കൂർത്ത കല്ലുകൾ കയറി ഇറങ്ങി വരുന്ന അവസാന ബസ്സിന്റെ ശബ്ദം കേൾക്കുമ്പോൾ കുട്ടികളുടെ മനസ്സിൽ ആഹ്ലാദത്തിന്റെ മേളം തുടങ്ങും. അച്ഛന്റെ കൈയിലൊരു പൊതിക്കെട്ട് ഉണ്ടാകുമെന്നും അതിനുള്ളിൽ മധുരം പകരുന്നതോ കൗതുകം പകരുന്നതോ ആയ എന്തെങ്കിലും ഉണ്ടാകുമെന്നും അവർക്കറിയാം. അതിനെക്കാളേറെ അവർ കൊതിക്കുന്നത് അച്ഛന്റെ മടിത്തട്ടിൽ കയറി ഇരിക്കുമ്പോൾ ലഭിക്കാറുള്ള ഒരായിരം ചൂടുള്ള ഉമ്മകളാണ്. പാലക്കണ്ടി വീട്ടുവളപ്പിലെ രണ്ടു മൺകൂനകൾക്കുള്ളിൽ ഒരിക്കലും ഉണരാത്തവിധം ഉറങ്ങുന്ന കുട്ടികൾക്ക് ഇപ്പോൾ ഭൂമിയുടെ മുത്തം മാത്രം ലഭിക്കുന്നു.

വത്സലാമ്മ മൂന്നാമത് ഗർഭിണിയായിരിക്കുമ്പോൾ അലസിയതിനെത്തുടർന്ന് പ്രസവം നിറുത്തുകയാണു ചെയ്തത്. ദീപയെ ഗർഭമായിരിക്കുമ്പോൾ ഒരിക്കൽ ഭ്രാന്തു കടുത്ത അവർ കിണറ്റിൽ ചാടുകയുണ്ടായി. നിനച്ചിരിക്കാതിരിക്കുമ്പോഴായിരിക്കും വത്സലാമ്മ വയലന്റായിത്തീരുക. അപ്പോൾ കണ്ണിൽ കണ്ടതെല്ലാം തട്ടി തകർത്തെന്നുവരും. ഭ്രാന്ത് എത്ര കൂടിയാലും ആ അവസരങ്ങളിൽ അവർ കുട്ടികളുടെമേൽ ഒരു പോറൽപോലും ഏല്പിച്ചിരുന്നില്ലത്രേ. ചൂടുവെള്ളം പുറത്തിരിക്കുന്നതു കണ്ടാൽ അവർ കോപിക്കും. കുട്ടികൾ അതിലെങ്ങാനും ചെന്നുതട്ടി പൊള്ളലേറ്റാലോ? കൊടുവാൾ പോലുള്ള ആയുധങ്ങൾ കുട്ടികൾക്കു കൈ എത്തുന്ന സ്ഥലങ്ങളിൽ വയ്ക്കാതിരിക്കാൻ പ്രത്യേക നിർദ്ദേശങ്ങൾ നൽകും. എന്നിട്ടും ഈ കുരുന്നുകൾ അവർതന്നെ തകർത്തു. ഏതോ ഒരു അധമവികാരത്തിന്റെ ബാധയേറ്റ് മനസ്സുറഞ്ഞുതുള്ളിയപ്പോൾ വത്സലാമ്മ കൊടുവാൾ കൈയിലെടുത്തു. ആ കൊടുവാൾ രണ്ടു കുരുന്നു മേനികളിൽ എത്ര തവണ പതിച്ചുവെന്ന് എണ്ണിപ്പറയാൻ പോലും കഴിയുന്നില്ല. തനിക്ക് ജീവിതസഖിയായി ലഭിച്ച സ്ത്രീക്ക് ഒരു സാധാരണ സ്ത്രീയായിത്തീരാൻ കഴിയില്ലെന്നു മനസ്സിലാക്കിയിട്ടും ഗംഗാധരൻനായർ എന്തിനു പൊറുത്തു? സമനില തെറ്റിയ ഒരു സ്ത്രീയിൽനിന്ന് ഒഴിയാൻ ശ്രമിക്കുന്ന പുരുഷൻ വിവാഹമോചനത്തിനു ചെന്നാൽ നിയമം തെല്ലും തടസ്സം നിൽക്കുകയുമില്ല. പിന്നെയെന്ത് വത്സലാമ്മയിൽനിന്നു മോചനം നേടാൻ ഗംഗാധരൻ നായർ ശ്രമിച്ചില്ല? കോഴിക്കോട്ട സിറ്റി ക്രൈം ബ്രാഞ്ചിൽ ഹെഡ് കോൺസ്റ്റബിളായി ജോലിനോക്കുന്ന വിശ്വനാഥൻ നായർ ഉത്തരം നല്കി: "തന്റെ വളർച്ചയ്ക്കും ഐശ്വര്യത്തിനും കാരണക്കാരി ഭാര്യയാണെന്ന് ഗംഗാധരൻ നായർ വിശ്വസിച്ചിരുന്നു. സുഖമില്ലാത്തവളാണെങ്കിലും അവളുടെ കഴുത്തിൽ താലി കെട്ടിയതിനു ശേഷം നേടിയെടുത്തതായിരുന്നു ഇക്കാണുന്നതെല്ലാം." വിശ്വനാഥൻ നായർ വത്സലാമ്മയുടെ സഹോദരനാണ്. അനന്തരവനേയും അനന്തരവളേയും കുറിച്ചോർക്കുമ്പോഴെല്ലാം ഈ പൊലീസുകാരന്റെ ഹൃദയം ഉരുകുന്നു. പയ്യടി മീത്തലിൽ ഒരു ഇരട്ടക്കൊലപാതകം നടന്നുവെന്നറിഞ്ഞ് കോഴിക്കോട്ടുനിന്നും പാഞ്ഞെത്തിയ പൊലീസുകാരുടെ കൂട്ടത്തിൽ വിശ്വനാഥൻ നായരുമുണ്ടായിരുന്നു. തന്റെ പെങ്ങളുടെ വീട്ടിലാണ് കൊല നടന്നതെന്ന് അറിഞ്ഞ് ആ മനുഷ്യൻ ഞെട്ടി. ചോരയിൽ കുതിർന്നു ചലനമറ്റുകിടക്കുന്ന കുഞ്ഞുങ്ങളെ കണ്ടപ്പോൾ ആ അമ്മാവൻ ബോധമറ്റുവീണു.

പാലക്കണ്ടി വീട്ടിന്റെ സ്വീകരണമുറിയിൽ മേശപ്പുറത്ത് നിരത്തിവച്ചിരിക്കുന്നു ട്രോഫികളും കപ്പുകളും. വീട് 'അട





ദീപ—ലോകത്ത് മറ്റൊരു കുട്ടിക്കും ഇങ്ങനെയൊരു ദുരന്തം സംഭവിക്കാതിരിക്കട്ടെ



പനികൊണ്ടു തളർന്നുറങ്ങുമ്പോൾ മരണം വരുമെന്ന് അവൻ അറിഞ്ഞില്ല. സുധീർബാബു കിടക്കയിൽ മരിച്ചുകിടക്കുന്നു. തലയ്ക്കു പിന്നിൽ കാണുന്ന കൊടുവാൾ കൊണ്ടാണ് വത്സലാമ്മ മക്കളെ കൊന്നത്



പച്ച ഓലക്കീറുകൾ വിരിച്ച ഈ മൺകൂനകൾക്കു താഴെ സുധീർബാബുവും അനുജത്തി ദീപയും ഉറങ്ങുന്നു



ഞ്ഞു കിടന്നിരുന്നുവെങ്കിലും സ്വീകരണമുറിയിലെ പുറത്തേക്ക് തുറക്കുന്ന ജനാലയുടെ ഒരു പാളി തുറന്നു കിടന്നിരുന്നു. ആ ജനാലയുടെ അഴികൾക്കിടയിലൂടെ നോക്കിയപ്പോൾ മുറിക്കുള്ളിൽ ഇരുട്ടുണ്ടായിരുന്നിട്ടും വെള്ളിക്കപ്പുകൾ തിളങ്ങുന്നതു കണ്ടു. പാലക്കണ്ടി വീട്ടിൽ വർഷങ്ങളായി വീണുകിടന്നിരുന്ന അസ്വസ്ഥതയുടെ തമസ്സിൽ സുധീർബാബുവും ദീപയും രജതരേഖകൾപോലെ തിളങ്ങിനിന്നിരുന്നുവെന്നതാണ് സത്യം. പന്തീരാങ്കാവ് ഹൈസ്കൂളിൽ ഏഴാം ക്ലാസിൽ സുധീർബാബു പഠിച്ചിരുന്നു. വെള്ളായിക്കോട് എൽ. പി. എസ്സിൽ മൂന്നാംക്ലാസിലായിരുന്നു ദീപ പഠിച്ചിരുന്നത്. പയ്യടിമീത്തലിൽ നിന്നു മൂന്നു മൈൽ അകലെയാണ് പന്തീരാങ്കാവ് ഹൈസ്കൂൾ. മുപ്പതു മൈലിന്റെ ബുദ്ധിമുട്ടുകൾ സമ്മാനിക്കുന്ന മൂന്നു മൈൽ. വ്യാഴാഴ്ച രാവിലെ പന്തീരാങ്കാവ് ഹൈസ്കൂളും പരിസരങ്ങളും ഒരു മരണവീട്ടിന്റെ ദുഃഖത്തിലാഴ്ന്നു. കുട്ടികളുടെ ശബ്ദങ്ങൾ ചലനമറ്റുനിന്നു. തങ്ങളുടെ പ്രിയപ്പെട്ട ചങ്ങാതി ഇനി തങ്ങളോടൊപ്പം ഉണ്ടാകില്ലെന്ന തോന്നൽ അവരെ വീർപ്പുമുട്ടിച്ചു. ക്ലാസിലും കളിക്കളത്തിലും ഒന്നാമനായിരുന്നു സുധീർബാബു. തങ്ങളുടെ സ്കൂളിന്റെ ചൈതന്യം അസ്തമിച്ചുപോയി എന്നാണ് മാഷുമാർക്ക് തോന്നിയത്. വ്യാഴാഴ്ച രാവിലെതന്നെ പന്തീരാങ്കാവ് സ്കൂളിന്റെ വാതിലുകൾ അടഞ്ഞു. കുട്ടികളും മാഷുമാരും വിലാപയാത്രയായി പയ്യടിമീത്തലിലേക്ക് നീങ്ങി. നാട്ടുവഴിയിലെ കുത്തുചരൽക്കല്ലുകൾ കുട്ടികളെ വേദനിപ്പിച്ചിട്ടുണ്ടാവില്ല. കാരണം അതിലും വലിയ വേദന അവരുടെ ഉള്ളിലുണ്ടായിരുന്നു. ഓരോ ചുവടുവയ്ക്കുന്തോറും അവരുടെ വേദനയ്ക്ക് തീവ്രത ഏറി. ഒടുവിൽ അടക്കിനിറുത്താനാവാത്ത അവസ്ഥയിലെത്തിയപ്പോൾ പൊട്ടിക്കരച്ചിലായി. കരയുന്ന കുരുന്നു മുഖങ്ങളുമായി നാട്ടുവഴിയിലൂടെ നീങ്ങിയ ആ വിലാപയാത്ര കണ്ടപ്പോൾ വഴിയരികിൽ താമസിക്കുന്ന വീട്ടുകാരുടെ കണ്ണുകളും ഈറനണിഞ്ഞു. പന്തീരാങ്കാവ് ഹൈസ്കൂളിന്റെ ഹെഡ്മാസ്റ്റർ പത്മനാഭൻ നായരാണ്.

ഒരു പിഞ്ചുകുട്ടി മരിച്ചുകഴിഞ്ഞാൽ അവനുമേൽ അപദാനങ്ങൾ ചൊരിയുന്നതു് ഒരു പതിവാണ്. സുധീർബാബുവിനെ സംബന്ധിച്ചിടത്തോളം 'പതിവ്' വാഴ്ത്തലുകൾക്ക അർത്ഥമില്ലാതായിത്തീരുന്നു. കാരണം അവൻ മിടുക്കനായിരുന്നു. ചൊവ്വാഴ്ച സ്കൂളിൽ ഒരു ഓറൽ എക്സാമിനേഷൻ നടന്നു. ഏതാണ്ട് ഇരുപതു കുട്ടികളോടു ചോദ്യം ചോദിച്ചതിൽ ഒന്നും തെറ്റിക്കാതെ മറുപടി പറഞ്ഞതു് സുധീർബാബു മാത്രമായിരുന്നു. ഓട്ടപ്പന്തയങ്ങളിൽ അവൻ അശ്വവേഗത്തിൽ കുതിക്കുമായിരുന്നു. പാലക്കണ്ടി വീട്ടിന്റെ സ്വീകരണമുറിയിൽ കണ്ട ട്രോഫികൾ ഈ കുട്ടി പ്രകടിപ്പിച്ച ചൈതന്യത്തിന്റെ സ്മാരകങ്ങളായി ശേഷിക്കുന്നു. ഏട്ടൻ കളിക്കളത്തിൽനിന്നു സമ്മാനങ്ങളുമായി എത്തുമ്പോൾ അനുജത്തിക്ക് അസൂയയില്ല. അഭിമാനമേ


പാലക്കണ്ടി വീട്ടിന്റെ ഉമ്മറത്തെ ചുവരിൽ കണ്ട ഗംഗാധരൻ നായരുടെ ചിത്രം

യുള്ളു. മേശപ്പുറത്തു് നിരത്തിവച്ചിരിക്കുന്ന ട്രോഫികളിൽ ഒരു പങ്ക് ദീപയ്ക്കുള്ളതാണ്. നൃത്തം ചെയ്തു നേടിയ സമ്മാനങ്ങൾ. നാട്ടുകാർ ആ രണ്ടു കുട്ടികളെ ഒരുമിച്ചേ കണ്ടിട്ടുള്ളു. വീട്ടിനുള്ളിലെ ഏകാന്തതയാവണം അവരെ കൂടുതൽ അടുപ്പിച്ചതു്. ഉമ്മളത്തൂർ സ്വദേശിയായ ഭവാനി ടീച്ചറിന്റെ കരച്ചിൽ ഇനിയും അടങ്ങിയിട്ടില്ല. വെള്ളായിക്കോട്ട് എൽ. പി. എസ്സിലാണ് ഭവാനി ടീച്ചറിനു ജോലി. ദീപ എന്ന എട്ടു വയസ്സുകാരി പെൺകുട്ടി, ഭവാനി ടീച്ചറിന്റെ മനസ്സിൽ ഇപ്പോഴും പ്രകാശം ചൊരിഞ്ഞു നിൽക്കുന്നു. ദീപയെ ആദ്യം കണ്ടുമുട്ടിയ സംഭവം ടീച്ചർ ഇന്നും ഓർക്കുന്നു. ടീച്ചർ മാത്രമല്ല, മറ്റു കുട്ടികളും. ഭവാനി ടീച്ചർ ആദ്യമായി സ്കൂളിലെത്തിയ ദിവസം, ദീപയുടെ ക്ലാസിലായിരുന്നു തുടക്കം. ഹാജർ ബുക്കുമായി ടീച്ചർ ക്ലാസുമുറിയിലെത്തിയപ്പോൾ വിടർന്ന ചിരിയുമായി ഒരു കുട്ടി എണീറ്റു ചോദിച്ചു: നിങ്ങളാ ഞങ്ങളെ പഠിപ്പിക്കുന്നേ? ആ കുരുന്നു ചോദ്യം ഭവാനിടീച്ചറിന്റെ മനസ്സിനെ വല്ലാതെ ഉലച്ചു. അവർ ഓടിച്ചെന്നു കുട്ടിയെ കെട്ടിപ്പുണർന്നു. അപ്പോൾ ടീച്ചറിന്റെ കണ്ണുകൾ നിറഞ്ഞിരുന്നുവത്രെ. ആ കുട്ടി ദീപയായിരുന്നു. അന്നു ഭവാനി ടീച്ചർ വിവാഹിതയായിരുന്നുവെങ്കിലും കുട്ടികളുണ്ടായിരുന്നില്ല. വരണ്ടുകിടന്നിരുന്ന മാതൃത്വം ദീപയുടെ കിളിക്കൊഞ്ചൽ കേട്ടു തുടിച്ചിട്ടുണ്ടാവണം. വെള്ളായിക്കോട്ട് എൽ. പി. സ്കൂളിന്റെ ഇത്തിരി മുറ്റത്തോ ക്ലാസുമുറികളിലോ ഇനി ദീപയുടെ കുരുന്നു കാലടികൾ പതിക്കില്ല. പ്രഭാതംപോലെ പൂത്തിരികത്തിച്ച പുഞ്ചിരിയുമായി നവാഗതർ വർഷന്തോറും ആ പാഠശാലയിലെത്തും. അവരുടെ കാലടികൾ പതിയുമ്പോൾ പഴയ പാദരേഖകൾ മാഞ്ഞുപോകും. അക്കൂട്ടത്തിൽ ദീപയുടെ കുരുന്നു പാദം വരച്ച രേഖാചിത്രങ്ങളുമുണ്ടാവാം.

ഇടവഴിപ്പുറത്തു് അച്യുതൻനായരുടെ മകൾ രാധ ഇപ്പോഴും തളർന്നു കിടക്കുന്നു. ദീപയുടേയും സുധീർബാബുവിന്റേയും ട്യൂഷൻ ടീച്ചറായിരുന്നു രാധ. കുട്ടികൾ ഒതുക്കമുള്ളവരാണ്. പ്രായത്തിൽക്കവിഞ്ഞ പക്വത കാട്ടുന്നവരുമാണ്. പറഞ്ഞാൽ അതുപോലെ കേൾക്കും. ഇത്രയും കാലമായിട്ട കുട്ടികളെ ഒന്നു തൊട്ടുനോവിക്കുകപോലും ചെയ്തിട്ടില്ല. പക്ഷേ, ബുധനാഴ്ച ദീപയ്ക്ക് ഒരടികൊള്ളേണ്ടിവന്നു. തല്ലുകിട്ടിയപ്പോൾ മുഖം ചുവന്നുതുടുത്തു. കരച്ചിൽതുളുമ്പിവരികയും ചെയ്തു. ആ മുഖം ഇന്നും രാധയുടെ ഉറക്കം കെടുത്തുന്നു. ഒന്ന് ആശ്വസിപ്പിക്കാനുള്ള അവസരം കൂടി നൽകാതെ അവൾ മരണത്തിനു കൂട്ടുപോയിരിക്കുന്നു.

പാലക്കണ്ടി വീട്ടിൽനിന്നും ഇങ്ങു താഴെ റോഡിന്റെ വലതുവശത്താണ് ഹസ്സൻകോയയുടെ വീട്. വീടിന്റെ മുൻഭാഗം പീടിക. കൊപ്രാക്കാരൻ ഹസ്സൻകോയ പറഞ്ഞു: "ആദ്യം നിലവിളി കേട്ടപ്പോൾ തോന്നിയതു് ഓള് പണി പറ്റിച്ചെന്നാ..." പിന്നീടാണറിയുന്നതു് അവൾ അതിലും കടുത്ത പണിയാണ് പറ്റിച്ചതെന്ന്. വത്സലാമ്മയെ കുട്ടിക്കാലം മുതൽക്കേ അറിയാം. പിന്നീട് അവൾ ഗംഗാധരൻനായരുടെ ഭാര്യയാകുകയും രണ്ടു കുട്ടികളുടെ അമ്മയാകുകയും ചെയ്തപ്പോൾ മനസ്സ് നന്മ നേരുകയും ചെയ്തു. ബുധനാഴ്ച വത്സലാമ്മ കുളത്തിൽ പോയി കുളിച്ചു മടങ്ങുന്നതു് ഹസ്സൻകോയ കണ്ടിരുന്നു. അന്നുവരെ കുളികഴിഞ്ഞു പോകുമ്പോൾ ഇരുവശത്തും നോക്കാതെ പോകാറുള്ള വത്സലാമ്മ അന്നു കണ്ടവർക്കെല്ലാം ഒരു പ്രത്യേക നോട്ടം സമ്മാനിച്ചുവത്രെ. ആ നോട്ടത്തിൽ എന്തോ പന്തികേടുണ്ടായിരുന്നുവെന്ന് തനിക്കു തോന്നിയെങ്കിലും മനസ്സ് അതു് അവഗണിക്കുകയാണ് ചെയ്തതു്. അന്നു വൈകുന്നേരം സുധീർബാബുവിനേയും കോയ കണ്ടിരുന്നു. പീടികയിൽപ്പോയി പപ്പടം വാങ്ങി ധൃതിവച്ചു നടന്നുവന്ന ബാബുവിനെ അവന്റെ കൂട്ടുകാരനായ പ്രസാദ് കൈയടിച്ചു വിളിച്ചപ്പോൾ ഒന്നു തിരിഞ്ഞുനിന്നു. "അമ്മ വേഗം ചെല്ലാൻ പറഞ്ഞു," എന്നു മൊഴിഞ്ഞുകൊണ്ടു ധൃതിയിൽത്തന്നെ നടന്നുപോയി. ആ ധൃതിയിലുള്ള പോക്ക് മരണത്തിലേക്കായിരുന്നുവെന്നു ബാബുവിനെ കൈയടിച്ചു വിളിച്ച പ്രസാദോ അതിനു സാക്ഷ്യംനിന്ന കോയയോ അറിഞ്ഞില്ല.

വത്സലാമ്മയുടെ രണ്ടാമത്തെ സഹോദരൻ ഗോപാലകൃഷ്ണൻ നായർ പെങ്ങളുടെ വീട്ടിന്റെ കുറച്ച് അപ്പുറത്താണ് താമസം. കുറ്റിക്കാട്ടൂർ ഗവണ്മെന്റ് ഹൈസ്കൂളിലെ ഹിന്ദി ടീച്ചറാണ്. നാട്ടുകാർ കുഞ്ഞൻമാഷ് എന്ന ഓമനപ്പേരിൽ വിളിക്കുന്ന ഗോപാലകൃഷ്ണൻ നായർ. മരണം കഴിഞ്ഞു നാലുദിവസം കഴിഞ്ഞിട്ടും ഗോപാലകൃഷ്ണൻ നായർക്ക് സംസാരിക്കാനുള്ള ശേഷി പൂർണ്ണമായും വീണ്ടുകിട്ടിയിട്ടില്ലായിരുന്നു. ഞങ്ങളുടെ ചോദ്യങ്ങൾക്ക് മറുപടിയായി പിടയുന്ന കണ്ണുകളിലെ ദൈന്യതമാത്രമേ ഉണ്ടായിരുന്നുള്ളു. പെങ്ങൾ രോഗിയായതുകൊണ്ടാവണം ദിവസം ഒന്നു രണ്ടു തവണയെങ്കിലും ഗോപാലകൃഷ്ണൻ നായർ ആ വീട്ടിൽപോകും. ബുധനാഴ്ച വൈകുന്നേരം സ്കൂളിൽപോയി മടങ്ങിവന്നതിനുശേഷം പാലക്കണ്ടിയിൽ പോയിരുന്നു. വത്സലാമ്മയിൽ രോഗലക്ഷണങ്ങൾ കണ്ടു തുടങ്ങിയാൽ കുട്ടികളെ കുട്ടേട്ടന്റെ (ഗോപാലകൃഷ്ണൻ നായരുടെ) വീട്ടിൽ അയയ്ക്കുകയാണ് പതിവ്. കുട്ടികൾ തന്റെ വീട്ടിൽവരാൻ കൂടുതൽ സന്ദർഭങ്ങൾ സൃഷ്ടിച്ചുകൊടുക്കാൻ ഗോപാലകൃഷ്ണൻ നായർ ബോധപൂർവ്വം ശ്രമിച്ചിരുന്നു. സമ്പന്നതയുടെ നടുവിലായിരുന്നുവെങ്കിലും കുട്ടികൾക്ക് സമയത്തിന് ആഹാരമൊന്നും ലഭിച്ചിരുന്നില്ല. ചില ദിവസങ്ങളിൽ ഒഴിഞ്ഞ വയറുമായി കുട്ടികൾ സ്കൂളിൽ പോകാറുണ്ടത്രേ. കഴിഞ്ഞ കുറേ മാസങ്ങളായി ഇത്തരം അവസ്ഥ രൂക്ഷമായിരുന്നു. കാരണം ജോലിക്കാരി ഇല്ലെന്നതു് തന്നെ. എന്തേ ജോലിക്കാരി ഇല്ലാതായിപ്പോയി എന്ന ചോദ്യത്തിനു "വത്സലാമ്മയുടെ സ്വഭാവവുമായി അഡ്ജസ്റ്റുചെയ്തുപോകാൻ കഴിയുന്ന ജോലിക്കാരികളെ കിട്ടാൻ പ്രയാസമായിരുന്നു" എന്ന ഉത്തരമാണ് ലഭിച്ചതു്. മുമ്പ് നിന്നവരെല്ലാം വത്സലാമ്മയുടെ സ്വഭാവം


ഗോപാലകൃഷ്ണൻ നായർ — കുട്ടികളുടെ മരണം ഈ അമ്മാവന്റെ നാവിനെപ്പോലും മരവിപ്പിച്ചിരിക്കുന്നു

കാരണം ഇടഞ്ഞു പോകുകയാണ് ചെയ്തതെന്നു നാട്ടുകാർ പറയുന്നു. പാലക്കണ്ടി വീട്ടുപറമ്പിന്റെ രണ്ടു കോണുകളിൽ രണ്ടു ചെറിയ വീടുകളുണ്ട്. ഒരു വീട്ടിൽ സരോജിനി താമസിക്കുന്നു. മറ്റൊന്നിൽ കുഞ്ഞുകുട്ടിഅമ്മ താമസിക്കുന്നു. ഇവർ പകൽദിവസങ്ങളിൽ പാലക്കണ്ടിയിലെത്തി വീട്ടുജോലി ചെയ്യാറുണ്ട്. ഗോപാലകൃഷ്ണൻനായർ ബുധനാഴ്ച വൈകുന്നേരം ആറുമണിക്കാണ് പെങ്ങളുടെ വീട്ടിൽ നിന്നു മടങ്ങിയതു്. കുട്ടികൾ അമ്മാവനോടൊപ്പം പോകാൻ താല്പര്യം കാട്ടി. പക്ഷേ, കുട്ടികളെ കൊണ്ടുപോയാൽ വത്സലാമ്മ ഒറ്റയ്ക്കാവും. അതുകൊണ്ടു കുട്ടികളെ കൊണ്ടുപോകാൻ ഗോപാലകൃഷ്ണൻ നായർ മടിച്ചു. ഇറങ്ങുമ്പോൾ ബാബുവും ദീപയും ഇരുന്നു പഠിക്കുകയായിരുന്നു. അമ്മയ്ക്ക് പതിവുപോലെ ഗുളിക എടുത്തു കൊടുക്കാൻ കുട്ടികളോടു പറഞ്ഞിട്ടാണ് ഇറങ്ങിയതു്. യാത്ര പറഞ്ഞിറങ്ങുമ്പോൾ ഒരു ദുരന്തകൃത്യം നിർവ്വഹിക്കാൻ പോകുന്നതിനു തൊട്ടുമുമ്പുള്ള സംഘർഷമൊന്നും വത്സലാമ്മയുടെ മുഖത്തു് കണ്ടതേയില്ല. ഭാവമാറ്റങ്ങളുടേതായ ഒരു സൂചനയെങ്കിലും ലഭിച്ചിരുന്നുവെങ്കിൽ കുട്ടികളെ തന്നോടൊപ്പം കൂട്ടിയേനേ.

വൈകിട്ട് ദീപ കുഞ്ഞുകുട്ടി അമ്മയുടെ വീട്ടിൽ ചെന്നിരുന്നു. ബാലാമണി വന്നിട്ടുണ്ടെന്ന് അറിഞ്ഞാണു പോയതു്. കുഞ്ഞുകുട്ടി അമ്മയുടെ മകളാണ് ബാലാമണി; പത്താംക്ലാസിൽ പഠിക്കുന്നു. ദീപ ഇതിലും കുട്ടിയായിരുന്നപ്പോൾ എടുത്തു നടന്നവളാണ് ബാലാമണി. അവൾ കുറേ ദിവസങ്ങളായി അമ്മാവന്റെ വീട്ടിലായിരുന്നു. അന്നു മടങ്ങിവന്നതേയുള്ളു. താൻ അമ്മാവന്റെ വീട്ടിൽ പോകുന്നുവെന്ന കാര്യം ആ പെൺകുട്ടി ദീപയോടു പറഞ്ഞില്ല. അതിലുള്ള പരിഭവമാണ് തമ്മിൽ കണ്ടപ്പോൾ ആദ്യം ചൊരിഞ്ഞതു്. കുറച്ചു സമയമേ ദീപ അവിടെ തങ്ങിയുള്ളു. അമ്മാവൻ വീട്ടിലെത്തിയിട്ടുണ്ടെന്നറിഞ്ഞപ്പോൾ വീട്ടിലേക്കോടി. കൈയിലിരുന്ന പുസ്തകംകൊണ്ട് ബാലാമണിക്ക് ഒരടികൊടുത്തിട്ടാണ് ദീപ ഓടിയതു്. അതൊരു കുരുന്നുമനസ്സിന്റെ യാത്രചോദിക്കലായിരുന്നുവെന്നു ബാലാമണി കരുതിയില്ല.

സധാരണ ഗതിയിൽ പത്തരമണിക്ക്


തന്റെ ഓമനകൾ വിട്ടുപോയതോടെ മനസ്സു തെറ്റിയ ഗംഗാധരൻനായർ ദുഃഖം അന്വേഷിച്ചു വന്നവരുടെ നടുവിൽ

കെ. രാജേന്ദ്രബാബു എം. എസ്‌സി.




ഹിമാലയത്തെ തൊട്ടുരുമ്മിക്കിടക്കുന്ന ടിബററ്. അവിടത്തെ ആത്മീയ ഗുരുക്കന്മാരുടെ പേർ സ്വന്തമാക്കിയ കുറെ മൃഗങ്ങൾ അമേരിക്കയിലുണ്ട്. നാല്ക്കാലിയായ ഈ അമേരിക്കൻ ലാമ, അറേബ്യയിലെ ഒട്ടകത്തിന്റെ കുടുംബക്കാരനെന്നതാണ് അതിലേറെ വിചിത്രം. സാധാരണ ഒട്ടകങ്ങളുടെ മുതുകിൽ കാണുന്ന മുഴകൾ ഇല്ലെന്നുള്ളതൊഴിച്ചാൽ, അറബികളുടെ കാമധേനുവിനോടൊപ്പം തന്നെ നിൽക്കുന്ന ഒരു മൃഗം. വലിപ്പം അല്പം കുറവാണെന്നേയുള്ളു. നാലായിരത്തിൽപ്പരം വർഷങ്ങൾക്കു മുമ്പേ വീടുകളിൽ വളർത്തിത്തുടങ്ങി എന്നു വിശ്വസിക്കപ്പെടുന്ന ലാമയുടെ പ്രപിതാമഹൻ തെക്കേ അമേരിക്കയിലെ കാടുകളിൽ കാണപ്പെടുന്ന ഗ്വാനാകോ എന്ന കാട്ടൊട്ടകമാണ്. പൂർവ്വികരായ ഈ കാടന്മാരിൽനിന്നാണ് ലാമയും, അൽപാക്കയും പരിണമിച്ചതെന്നു വിശ്വസിക്കപ്പെടുന്നു.

വളർച്ചയെത്തുമ്പോൾ ഏതാണ്ട് ഒന്നേകാൽ മീററർ പൊക്കം. ഏറിയാൽ രണ്ടേകാൽ മീററർ നീളം. എഴുപത്തഞ്ചു കിലോഗ്രാം ഭാരം. ഇവയുടെ ഉരുണ്ട വാലിനു പതിനേഴു മുതൽ ഇരുപത്തഞ്ചു സെൻറിമീററർവരെ നീളം കാണും. വലിയ രണ്ടു കണ്ണുകൾ. മുകളിലെ കൺപോളകൾ നിറയെ നീണ്ട പീലികൾ. ഒട്ടകവുമായി താരതമ്യപ്പെടുത്തുമ്പോൾ അത്ര വലിയ ചുണ്ടുകളല്ല ലാമയ്ക്കുള്ളത്. നീണ്ടു നേർത്ത കഴുത്ത്. പശു, എരുമ തുടങ്ങിയ വളർത്തുമൃഗങ്ങളുടേതുപോലെ ഒഴുക്കൻ പുറം. ദേഹം നിറയെ സമൃദ്ധമായ രോമം. പെറു, ചിലി എന്നീ അമേരിക്കൻ പ്രദേശങ്ങളിൽ പിറന്നു വീണ ലാമയുടെ രണ്ട് ഇനങ്ങളാണ് ഇന്നു ജീവിച്ചിരിപ്പുള്ളത്.

ഈർപ്പമില്ലാത്ത പ്രദേശങ്ങളിൽ ജീവിക്കാനിഷ്ടപ്പെടുന്ന ഒരു മൃഗമാണ് ലാമ. സമതലങ്ങളിലും, തീരപ്രദേശങ്ങളിലും, പർവ്വതങ്ങളിലും ഒക്കെ ഇവ സുഖമായി കഴിയും. അവിടങ്ങളിലെ കാലാവസ്ഥ വരണ്ടതായിരിക്കണമെന്നേയുള്ളു. ഭാരം ചുമക്കാനും, ഇറച്ചിക്കും വേണ്ടിയാണ് തെക്കെ അമേരിക്കക്കാർ ലാമയെ വളർത്തുന്നത്. ആവശ്യത്തിനു ഉയരവും അതിനൊത്ത ബലവുമുള്ള ഒരു ആൺ ലാമ അൻപതു കിലോഗ്രാമിൽക്കൂടുതൽ ഭാരം ചുമക്കും. ഒരുദിവസം ഈ ഭാരവുമായി ഇരുപത്തഞ്ചു കിലോമീററർ ദൂരം യാത്ര ചെയ്യാനും ഇക്കൂട്ടർക്കു മടിയില്ല. എത്ര അപകടം പിടിച്ച കുന്നിൻചെരിവുകളിലൂടെയും, തെന്നിവീഴാവുന്ന ചരലുകൾക്കമീതെയും, സുരക്ഷിതമായി ചുമടു ചുമന്നുകൊണ്ടെത്തിക്കാൻ ഈ മൃഗം സമർത്ഥനാണ്. "ചുമട്ടുതൊഴിലാളി" എന്ന നിലയിൽ പെണ്ണിനെ അപേക്ഷിച്ച് ആൺ ലാമയാണ് മിടുക്കൻ.

അന്യോന്യം ഗുസ്തിപിടിച്ച് സമയം പോക്കാൻ വളരെ ഇഷ്ടമുള്ള ഒരു മൃഗമാണു ലാമ. ഡോക്ടർ വാൾട്ടർ എന്നൊരു ഗവേഷകൻ ഈ അമേരിക്കൻ ഒട്ടകത്തിന്റെ അതീവകൗതുകകരമായ ദ്വന്ദ്വയുദ്ധരീതികളെക്കുറിച്ചു പ്രത്യേക ഗവേഷണങ്ങൾ നടത്തുകയുണ്ടായി. മുഖാമുഖം നോക്കി നിൽക്കുന്ന രണ്ടു മൃഗങ്ങൾ. അവ രണ്ടും അങ്ങോട്ടുമിങ്ങോട്ടും കാലുവാരാൻ ശ്രമിക്കും. ഒന്ന് തന്റെ മുൻകാലുകൾകൊണ്ട് മറേറതിന്റെ മുൻകാലുകൾ തട്ടിമടക്കി നിലത്തിടാൻ ഒരുങ്ങും. എതിരാളി ഒഴിഞ്ഞുമാറിയശേഷം അതേ പരിപാടിതന്നെ ആവർത്തിക്കും. ഈ യുദ്ധമുറ പുരോഗമിച്ചുകൊണ്ടിരിക്കെ, ഒരു ഘട്ടമെത്തുമ്പോൾ രണ്ടു പോരാളികളും മുട്ടുകുത്തിവീഴും. പിന്നെ അല്പസമയം ഇടവേള. അതു കഴിഞ്ഞാൽ അവ എഴുന്നേററുനിന്ന് കഴുത്തുകൊണ്ടു തള്ളി ഒന്ന് മറെറാന്നിനെ മറിച്ചിടാൻ നോക്കും. ഒപ്പം എതിരാളിയുടെ ഉടൽ കടിച്ചു മുറിക്കുകയും ചെയ്യും. വല്ലാതെ ദേഷ്യം വരികയാണെങ്കിൽ ഇവ എതിരാളിയുടെ മുഖത്ത് തുപ്പിക്കൊടുക്കുകവരെ ചെയ്യുമെന്ന് വാൾട്ടർ അഭിപ്രായപ്പെടുന്നു. ഇണചേരുന്ന അവസരമാവുമ്പോഴാണ് ഈ ജന്തുക്കളിൽ യുദ്ധം ചെയ്യാനുള്ള വാസന ഏറിവരുന്നത്. പെണ്ണു തനിക്കു വഴങ്ങാതെ നിൽക്കുകയാണെങ്കിൽ അവളുടെ മുഖത്തുകൂടി സ്വന്തം ഉമിനീർ ഒലിപ്പിച്ചുകൊണ്ടിരിക്കുക ആണിന്റെ ഒരു സ്വഭാവമാണ്. ഒട്ടകം എങ്ങനെയാണോ ഇണചേരുന്നത്, അതേ മാതൃകയിൽത്തന്നെയാണ് ലാമയും ലൈംഗികബന്ധത്തിൽ ഏർപ്പെടുന്നത്. ചെരിഞ്ഞുനിന്നുള്ള ഇണചേരൽ എന്നാണ് ഈ രീതിയെ വിശേഷിപ്പിക്കുക. ഒരു പ്രാവശ്യം ഇണചേരാൻ ഇവയ്ക്കു മുക്കാൽ മണിക്കൂറോളം വേണം. പതിനൊന്നു മാസമാണ് പെണ്ണിന്റെ ഗർഭധാരണകാലം. ഒരു പേറിൽ സാധാരണയായി ഒററക്കുട്ടിയേ പിറക്കാറുള്ളു. വളരെ അപൂർവ്വമായി ഇരട്ടകളെയും ഇവ പ്രസവിക്കാറുണ്ട്. പിറന്നുവീണു നാലുമാസംവരെ തള്ള കുഞ്ഞിനെ ഒപ്പം കൊണ്ടുനടന്ന് പാലൂട്ടി വളർത്തും.

മോട്ടോർ വാഹനങ്ങൾ ധാരാളമായി

വീട്ടിൽ മടങ്ങിയെത്തുന്ന ഗംഗാധരൻ നായരെ ബുധനാഴ്ചരാത്രി നേരത്തെ എത്തിച്ചത് വിധിതന്നെയാവണം. ഹൃദയം തകർക്കുകയും ഇന്ദ്രിയങ്ങളെ ശൈത്യത്തിലാഴ്ത്തുകയും ചെയ്യുന്ന ഒരു ദുരന്തവാർത്ത അറിയിക്കാൻവേണ്ടിയാകണം വിധി ഗംഗാധരൻനായരെ അന്നു നേരത്തേ വിളിച്ചുവരുത്തിയത്. കോഴിക്കോട്ടുനിന്ന് ഏഴേകാലിനു പുറപ്പെടുന്ന ബസ്സിലാണ് ഗംഗാധരൻനായർ അന്നു വന്നത്. വെള്ളായിക്കോടു സ്കൂൾ കഴിഞ്ഞെത്തുമ്പോൾ കാണുന്ന ചായപ്പീടികയുടെ മുമ്പിൽ കുറേ നേരം സൊറ പറഞ്ഞുനിന്നു. കൈയിൽ പതിവുപോലെ ഒരു പൊതിയുണ്ടായിരുന്നു. ഭീപസ്സു വേണ്ടി വാങ്ങിവന്ന രണ്ടു ജെട്ടിയായിരുന്നു ആ പൊതിക്കുള്ളിൽ. എട്ടുമണിയായപ്പോൾ ഗംഗാധരൻ നായർ വീട്ടിലേക്കു കയറിപ്പോകുന്നതു കണ്ടു.

അല്പം കഴിഞ്ഞാണ് ആ നാട്ടിൻപുറത്തെ ഞെട്ടി ഉണർത്തിയ നിലവിളി കേട്ടത്. "എന്റെ വീടു കൊള്ളയടിച്ചേ..." എന്നായിരുന്നു ഗംഗാധരൻ നായർ ആദ്യം അലമുറയിട്ടത്. അന്നു രാത്രി തൊട്ടടുത്ത രണ്ടു വീടുകളിൽ മൈക്ക് വച്ചിരുന്നു. ഒരിടത്ത് കല്യാണവും മറെറാരിടത്ത് കുറികല്യാണവും. രണ്ടു മൈക്കുകളും ചേർന്നു സൃഷ്ടിച്ച ബഹളത്തെപ്പോലും കീറിമുറിക്കുന്നതായിരുന്നു ആ നിലവിളി. പിന്നീട് നിലവിളിക്കാൻ മറെറാരാൾ കൂടിയുണ്ടായി. കുഞ്ഞുകുട്ടി അമ്മ. അന്നു നിലവിളികേട്ട് ഉണർന്നശേഷം പയ്യടി മീത്തൽ എന്ന ഗ്രാമം ഇന്നേവരെ ശാന്തമായി ഉറങ്ങിയിട്ടില്ല.

ഗംഗാധരൻനായർ വീട്ടിലെത്തുമ്പോൾ വാതിലുകളെല്ലാം അടച്ചിട്ടിരിക്കുന്നതാണു കണ്ടത്. ആദ്യം തട്ടിവിളിച്ചു. മറുപടി ലഭിക്കാത്തതുകൊണ്ടു മക്കളുടെ പേരു വിളിച്ചു. വീട്ടിനുള്ളിലെ നിശ്ശബ്ദത അപ്പോഴും പോറൽ ഏൽക്കാതെ കിടന്നു. ഒടുവിൽ ഭാര്യയുടെ പേരു് വിളിച്ചിട്ടും മറുപടി ലഭിക്കാതായപ്പോൾ അജ്ഞാതമായ ഒരു ഭീതി ഗംഗാധരൻനായരെ ഗ്രസിക്കാൻ തുടങ്ങി. വീട്ടിനു പുറകിലെത്തി. തുറന്നുകിടന്നിരുന്ന വാതിൽപ്പാളിയിലൂടെ നോക്കിയപ്പോൾ ആദ്യം കണ്ടതു ചോരയുടെ പ്രളയമായിരുന്നു. ആ പ്രളയത്തിൽ മുങ്ങി ചലനമററു കിടക്കുന്ന തന്റെ പ്രിയപ്പെട്ട കുട്ടികൾ. അതോടെ തളർന്നുവീണുപോയി. തളർച്ചയിൽനിന്ന് ആ അച്ഛന്റെ മനസ്സിനും ശരീരത്തിനും ഇനിയും മോചനം ലഭിച്ചിട്ടില്ല. നിലവിളികേട്ട് ഓടിക്കൂടിയവരുടെ കൂട്ടത്തിലുണ്ടായിരുന്ന ഒരു ബന്ധുവാണ് വത്സലാമ്മയെക്കൊണ്ടു വാതിൽ തുറപ്പിച്ചത്. വാതിൽതുറന്ന

(ശേഷം 42-ാം പേജിൽ)



വന്നതോടുകൂടി ചുമടുചുമക്കാൻ വളർത്തുന്ന മൃഗം എന്ന പേരിൽ ലാമയ്ക്കുണ്ടായിരുന്ന പ്രസിദ്ധിക്കു കുറെയൊക്കെ മങ്ങലേററിട്ടുണ്ടെങ്കിലും, ആൻഡെസ് പർവ്വതനിരകളിൽ താമസിക്കുന്ന ആളുകൾക്കു ഇന്നും ഇക്കാര്യത്തിന് ഇതിനെ ആശ്രയിക്കാതെ വയ്യ. വളരെ ഉയർന്ന സ്ഥലങ്ങളിൽ കഴിഞ്ഞുകൂടാൻ ഉപകരിക്കുമാറു ലാമയുടെ ശരീരഘടനയിൽ ചില അനുകൂലഘടകങ്ങൾ ഉള്ളതായി ഈ അടുത്ത കാലത്തു കണ്ടുപിടിക്കുകയുണ്ടായി. ലാമയുടെ രക്തത്തിലുള്ള ഹീമൊഗ്ലോബിനു അസാധാരണമായ തോതിൽ പ്രാണവായു ഉൾക്കൊള്ളാനുള്ള കഴിവുണ്ട്. അരുണരക്തകണ (റെഡ്ബ്ലഡ് കോർപസിൽ) ത്തിനാകട്ടെ താരതമ്യേന അതിദീർഘമായ ആയുസ്സുമുണ്ട്. മനുഷ്യരക്തത്തിലെ റെഡ് കോർപസിൽ 100 ദിവസം ജീവിച്ചിരിക്കുമ്പോൾ ലാമയുടെ രക്തത്തിലേതു 225 ദിവസംവരെ ജീവനോടിരിക്കുന്നു

ലാമ, അൽപാക്ക, ഗ്വാനാകോ, വിക്യൂന–ഈ നാലു മൃഗങ്ങളെ ഒന്നിച്ച് ലാമോയ്ഡ് ഗ്രൂപ്പ് എന്ന ഒരു പ്രത്യേക വിഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുകയാണ്. ക്രിസ്ത്വബ്ദം 1531-ൽ സ്പെയിനിന്റെ പട ആൻഡെസ് പർവ്വതനിരയിലൂടെ കടന്നു പോയപ്പോൾ അവിടെ ഒക്കെ ലാമകളെയും അൽപാക്കകളെയും വീടുകളിൽ വളർത്തിയിരുന്നതായി കണ്ടു. നാലായിരം വർഷങ്ങൾക്കു മുമ്പേതന്നെ ഒരു വളർത്തുമൃഗമെന്ന പദവി ലഭിച്ചുകഴിഞ്ഞ ഈ ജന്തുക്കളെക്കുറിച്ചുള്ള വിശദമായ പഠനങ്ങൾ സമീപകാലങ്ങളിൽ മാത്രമാണ് പുറത്തുവന്നിട്ടുള്ളതു്. തെക്കെ അമേരിക്കയിലെ പല ജീവികളെക്കുറിച്ചും അടുത്ത കാലത്തു മാത്രമേ അന്യനാട്ടുകാർ മനസ്സിലാക്കാൻ തുടങ്ങിയുള്ളു. ഇൻകാസ് പ്രദേശം പിടിച്ചടക്കിയ ഫ്രാൻസിസ്കോ പിസാരോ എന്ന പടത്തലവൻ, അന്നാട്ടിലെ വിശിഷ്ട വസ്തുക്കളെ അതിരഹസ്യമായി വയ്ക്കുകയാണുണ്ടായത്. സ്പെയിൻ സാമ്രാജ്യത്തിലെ സമ്പത്തിന്റെ വ്യാപ്തി മററുള്ളവർ അറിയാൻ പാടില്ല എന്ന് അദ്ദേഹം കരുതി. പതിനെട്ടാംനൂററാണ്ടിന്റെ അവസാനകാലംവരെ ഒരു ശാസ്ത്രകാരനേയും അങ്ങോട്ടു കടത്തിവിട്ടതുമില്ല.

മനുഷ്യനു തിന്നാൻ ഇറച്ചി, കമ്പിളിക്കുപ്പായമുണ്ടാക്കാൻ അതിവിശിഷ്ടമായ രോമം, ചെരിപ്പിനു തുകൽ, മെഴുകുതിരിക്കു കൊഴുപ്പ്—ഇങ്ങനെ ഒന്നും കളയാനില്ലാത്ത ഒരു മൃഗമാണു ലാമ. ഇതിന്റെ ചാണകം ഉണക്കി വിറകിനു പകരം ഉപയോഗിക്കുന്നുമുണ്ട്. വിനോദസഞ്ചാരികൾക്കു ലാമയുടെ തോലും രോമവും കൊണ്ടുണ്ടാക്കിയ വസ്തുക്കൾ ഒരു ഹരമാണ്. ഇതിന്റെ തോൽകൊണ്ടുണ്ടാക്കിയ കിടക്കവിരി, ഒരു രാജകീയ ആഡംബരവസ്തുവായി പരിഗണിക്കപ്പെടുന്നു. നാല്പതു ലാമയെ കൊന്നിട്ടാണ്, അവയുടെ തോൽകൊണ്ട് ഒരു കിടക്കവിരി നിർമ്മിക്കുന്നതു് എന്ന വസ്തുത മൃഗങ്ങളോടു കരുണയുള്ളവരെയെല്ലാം ദുഃഖിപ്പിക്കുന്നു.



ഒട്ടകത്തിന്റെ കുടുംബക്കാരനായ ലാമ

നാലുമാസംവരെ അമ്മയോടൊപ്പം കൂടാം.— പെൺ ലാമയും കുഞ്ഞും



നോവലെററ്

# തടവറയിൽ കലാപം

ഇതു് ഏറെ വിചിത്രമായിരിക്കുന്നു. ഇവിടെ ജനാലയ്ക്കടുത്തു് ഈ വയസ്സൻ കസാലയിലിരുന്നു്, ഒരു ഔദ്യോഗിക ജീവിതം ഒടുങ്ങണമെന്നാണാവോ. എത്രയൊക്കെയായാലും സഹിക്കാവുന്നതിനു് ഒരതിരൊക്കെയില്ലേ? രാവിലെ കുളിച്ചു് കുറിയിട്ടു് ഇവിടെ ഇരിപ്പുറപ്പിച്ചാൽ വൈകിട്ടു് നേരമിരുളുന്നതുവരെ ഇങ്ങനെ കുത്തിയിരിക്കാൻ ആർക്കാവും? ഭക്ഷണം കഴിക്കുന്നതും പൊടിവലിക്കുന്നതുമായ സമയമൊഴിച്ചാൽ പിന്നീടധികവും ഈ ജനാലയിലൂടെ മാളികപ്പുരയിലേക്കും വിശാലമായ മുററത്തേക്കും നോക്കിയിരിപ്പുതന്നെ. ദിവസത്തിൽ ഒന്നോ രണ്ടോ പ്രാവശ്യം താഴെ മാളികപ്പുരയിൽനിന്നു് കാര്യക്കാരൻ വല്ല കുത്തുകുറിപ്പുകളുമായി വന്നാലായി. പേനയെടുത്തു് ഒന്നു് അടപ്പൂരാൻ ഇടവരാത്ത ദിവസങ്ങളുമുണ്ടു്.

ഏഴര വെളുപ്പുള്ളപ്പോൾ എഴുന്നേററു് കുളിച്ചു കുറിയിട്ടു് കളപ്പുരയിലെ അടുക്കളത്തളത്തിൽ ഹാജരാവണം. അവിടെ നിന്നും നെയ്യൊഴിച്ച ഒരുഗ്ലാസ് കട്ടൻകാപ്പികിട്ടും. അതു കുടിച്ചാൽ നേരെ മുറിയിലേക്കു തിരിക്കാം. ഇടനാഴികളിൽ നിന്നു് വലത്തോട്ടു തിരിഞ്ഞു് മൂന്നാമത്തെ ഓഫീസ്മുറി തുറന്നു് പരദൈവങ്ങൾക്കു് വിളക്കുവെയ്ക്കണം. പിന്നെ മേശവിളക്കു് കൊളുത്തി വയസ്സൻ കസേരയിൽ ഇരിപ്പുറപ്പിക്കാം. ക്ഷീണം തോന്നുമ്പോൾ അവിടിരുന്നു് ഒന്നു മയങ്ങാനോ ഒന്നു് കണ്ണടയ്ക്കാനോ അനുവാദമില്ല. 'ജോലിയുണ്ടെങ്കിൽ ചെയ്യുക. ഇല്ലെങ്കിൽ യഥാസ്ഥാനത്തു് ജോലിചെയ്യാൻ സന്നദ്ധനായിരിക്കുക.' ഇതാണു നിർദ്ദേശം.

എട്ടുമണിയാവുമ്പോഴേക്കു് പൊടിയരിക്കഞ്ഞി എത്തും. അതു കുടിച്ചുകഴിഞ്ഞാൽ വീണ്ടും കാത്തിരിപ്പു്. കാര്യക്കാരുടെ തലവെട്ടമെങ്ങാൻ കാണുന്നുണ്ടോ? ഉണ്ടെങ്കിൽ ആശ്വാസമായി. കൈയിൽ ഒരു കുറിപ്പുണ്ടാകും.

ശ്രീ

കണക്കപ്പിള്ളയ്ക്കു്,

കലവറപ്പുരയിൽനിന്നു് താഴെ വിവരിക്കും വസ്തുവകകൾ ഊട്ടുപുരയിലേക്കു് കൊടുത്തിരിക്കുന്നു.

നാളികേരം—25.
ചെറുപയർ—പത്തിടങ്ങഴി.
മത്തങ്ങ—വലുതു് 2.
ഇളവൻ—ഇടത്തരം 5.

മൂപ്പിലയുടെ അറിവിൻപടി,
കാര്യക്കാർ, ഒപ്പു്.

കുറിപ്പു് ആദ്യം പ്രവേശന രജിസ്റററിൽ ചേർത്തു് നമ്പറിട്ടെടുക്കണം. പിന്നെ ഓരോന്നിന്റേയും വകുപ്പു തിരിച്ചുള്ള രജിസ്റ്ററുകളുണ്ടു്. അതിൽ കലവറപ്പുരയിലെ സ്റ്റോക്കു് ബുക്കിൽ കുറവുചെയ്തു കുറിപ്പു് ഫയൽ ചെയ്യണം. സ്റ്റോക്കു്ബുക്കിൽ കുറവുചെയ്തു് കണക്കൊപ്പിച്ചിരിക്കുന്നുവെന്നു് മറുകുറി കൊടുത്തയയ്ക്കുകയും വേണം. ഇതിനിടയിൽ കാര്യക്കാരുമായി ഒന്നു് കുശലം പറഞ്ഞാലായി. ഒരു ജോലിയും പിന്നത്തേക്കു് മാററിവയ്ക്കാൻ പാടില്ലെന്നാണു് കർശനമായ ചട്ടം. കണക്കിൽ പിഴച്ചാൽ പടിപ്പുര കടക്കാമെന്നു് മോഹിക്കണ്ട. ജോലി വേണ്ടെന്നുവച്ചാലും ചിലപ്പോൾ ജീവൻ ബാക്കി കണ്ടില്ലെന്നുവരാം.

ഈ തൊന്തരവോർത്തിട്ടാണു് ആദ്യം ഈ തൊഴിലിനു പോരാൻ തെല്ലൊന്നു മടിച്ചതു്. പിന്നീടു് ഒരു വഴിയും കാണാത്തതുകൊണ്ടാണല്ലോ ഇങ്ങോട്ടു തന്നെ തുടക്കാലെടുത്തുവച്ചതു്. സത്യത്തിൽ എത്ര കാലമായി ഒരു ജോലിക്കായി തെണ്ടുന്നു. അങ്ങനെയിരിക്കുമ്പോഴാണല്ലോ ഇവിടെ ഒരൊഴിവുണ്ടെന്നു് അറിയാനിടയായതും ജോലിതേടി ഈ പടിപ്പുരയിലെത്തുന്നതും. ജോലിയെക്കുറിച്ചു കിനാവു് കാണുമ്പോഴൊന്നും ഇങ്ങനെ അനങ്ങാതിരുന്നു് ശമ്പളം വാങ്ങാമെന്നു് കരുതിയതല്ല. വെള്ളക്കടലാസിലെഴുതിയ അപേക്ഷയുമായി ഒരു പ്രഭാതത്തിലാണു് പടിപ്പുരയ്ക്കലെത്തിയതു്. കൈയിൽ മുളവടിയുമായി നിൽക്കുന്ന പാറാവുകാരനെ കണ്ടപ്പോഴേ എന്തോ ഒരു വല്ലായ്മ തോന്നാതിരുന്നില്ല.

"എവിട്ന്നാണാവോ?"

പാറാവുകാരന്റെ തുടക്കം ധ്വേതയിലാണു്.

"എന്ന്ച്ചാൽ."

"തേവരക്കുറിശ്ശീന്നു്."

"എന്താപ്പോ?"

"മൂപ്പിലിയെ ഒന്നു് കണ്ടാൽ കൊള്ളായിരുന്നു."

"ഉം."

"ഒരപേക്ഷ കൊടുക്കാനാ."

"എന്തോന്നപേക്ഷ?"

"ഒരു ജോലിക്കു്."

"എന്നാലങ്ങ്യ മാറി ആ തണലിലോട്ടു മാറിനിന്നോ. ഞാൻ വിവരം അകത്തേക്കറിയിക്കാം. സമയമാവുമ്പോൾ വിളിക്കാം."

തെല്ലുമാറി മതിലിനോടു് ചേർന്നുനിൽക്കുന്ന മാവിൻചോട്ടിൽ നിന്നു. കുറേ കഴിഞ്ഞു കാണും. പാറാവുകാരൻ കൈകൊട്ടി വിളിച്ചു.

"ഇന്നു പോകാം. അടുത്ത വാവിന്റന്നു് വരാം."

പിന്നെ മടങ്ങി.

വാവിന്റെ അന്നു് വീണ്ടും വന്നു. അന്നു പാറാവുകാരൻ കണ്ടപ്പോൾ പരിചയഭാവത്തിൽ ചിരിച്ചു:

"സ്വല്പം നിൽക്കൂട്ടോ. ഞാനൊന്നു ചോദിച്ചോട്ടെ." എന്നെ പടിപ്പുരയ്ക്കൽ നിറുത്തിയിട്ടു് പാറാവുകാരൻ അകത്തേക്കുപോയി. തെല്ലുകഴിഞ്ഞു് മടങ്ങിയെത്തി.

"ഇന്നു പററില്ലല്ലോ. നാളെ കഴിഞ്ഞു വരാനാ കല്പന."

"ശരി."

തിരിഞ്ഞു നടന്നു. ഇവിടെ ഇതൊക്കെ പ്രതീക്ഷിച്ചതുതന്നെ. അനുഭവമില്ലെങ്കിലും കേട്ടറിവുണ്ടു്. ഇങ്ങനെ നടത്തിച്ചാൽ ജോലി കിട്ടുമെന്നു് ഉറപ്പിക്കാമത്രേ.

പിന്നീടു് ഒന്നുരണ്ടു് തവണകൂടി ഇതു് ആവർത്തിക്കപ്പെട്ടു. എന്നിട്ടും പിൻവാങ്ങിയില്ല. പറഞ്ഞ ദിവസങ്ങളിൽ കൃത്യസമയത്തുതന്നെ പടിപ്പുരയ്ക്കൽ എത്തിക്കൊണ്ടിരുന്നു.

ഒരു ദിവസം തീരെ അപ്രതീക്ഷിതമായി അകത്തേക്കു വിളിക്കപ്പെട്ടു. പടിപ്പുരകടന്നു് ഇരുവശവും ഇഷ്ടിക പാകിയ ചരൽ നിരത്തിയ പാതയിലൂടെ നടന്നു. മുന്നിൽ തലയുയർത്തി നിൽക്കുന്ന പടുകൂററൻ ബംഗ്ലാവു് ചിത്രപ്പണികൾ ചെയ്ത ഭീമാകാരങ്ങളായ കൽത്തൂണുകൾ. കമാനങ്ങൾ. വ്യാളിമുഖം വച്ചുതീർത്ത മുഖപ്പുകൾ. പ്രധാനപുരയുടെ പാർശ്വങ്ങളിലായി ഉപശാലകൾ വേറെ. കളപ്പുരയും കളവും മുററത്തു നിന്നാൽത്തന്നെ കാണാം. പുറത്തുനിന്നു് നോക്കിയാൽ ഇത്ര ഭീമാകാരമായുള്ള ഒരു കെട്ടിടം ഈ മതിൽക്കകത്തു് ഉണ്ടെന്നു തോന്നുകയില്ല.

ചരൽപ്പാത ചെന്നെത്തുന്നതു് വിശാലമായ മുററത്തേക്കാണു്. മുററം കടന്നു് പൂമുഖത്തോടടുക്കുന്തോറും എന്നിൽ അദ്ഭുതം ഏറിവന്നു. കാരണം മറെറാന്നുമല്ല. ഇത്രയൊക്കെയായിട്ടും ഒരൊററ മനുഷ്യജീവിയെപ്പോലും അവിടെങ്ങും കാണാനില്ലെന്നതുതന്നെ. വീട്ടിനുള്ളിൽനിന്നും യാതൊരു ശബ്ദവും ആളനക്കവും കേൾക്കാനുമില്ല. പൂമുഖത്തു് അസാധാരണ വലിപ്പവും വിചിത്രാകൃതിയും കൊത്തുവേലകളുമുള്ള ഒന്നുരണ്ടു പീഠങ്ങൾ കിടപ്പുള്ളതൊഴിച്ചാൽ മററുപകരണങ്ങളൊന്നും ഇല്ലെന്നുതന്നെ പറയാം. ഞാൻ പൂമുഖത്തിന്റെ പടിക്കൽ കാത്തുനിന്നു. പൂമുഖത്തിനു മുകളിലെ മച്ചും അവിടത്തെ ചിത്രവേലകളും എന്നെ അദ്ഭുതപ്പെടുത്തുന്നതായിരുന്നു. തെല്ലു കഴിഞ്ഞുകാണും. മദ്ധ്യവയസ്കനായ ഒരു ദീർഘകായൻ അകത്തുനിന്നു കടന്നുവന്നു. ഇതു് മൂപ്പിലയാകുമോ? എന്നിൽ ശങ്ക ഉദിക്കാതിരുന്നില്ല.

"തേവരക്കുറിശ്ശീന്നാവും."

ആഗതൻ അന്വേഷിച്ചു.

"അതേ."

ഞാനാവുന്നത്ര വിനയത്തോടെയാണതു് പറഞ്ഞതു്.

ഏതായാലും എന്നെ തിരിച്ചറിഞ്ഞല്ലോ. അതുതന്നെ വലിയ ആശ്വാസം.

"നാളെത്തന്നെ ജോലിയിൽ പ്രവേശിക്കാം. ഇന്നു് വീട്ടിൽപോയി അത്യാവശ്യ സാമഗ്രികളുമായി വന്നോളൂ. കളപ്പുരയിലാണു് ആപ്പീസും താമസവും. മൂന്നാംമുറി. കണക്കെഴുത്തു്."

ഇടയ്ക്കൊന്നു് നിറുത്തിയിട്ടു് കുറച്ചുകൂടെ എന്റെ അടുത്തേക്കു നീങ്ങിനിന്നു് കണ്ണുകളിൽത്തന്നെ ദൃഷ്ടിയൂന്നി ശബ്ദം താഴ്ത്തിപ്പറഞ്ഞു:

"പിന്നൊരു കാര്യം. ഇവിടെ ചില ചട്ടവട്ടങ്ങളൊക്കെയുണ്ടു്. അതിനൊത്തു നീങ്ങിയാൽ നിന്നു പെഴയ്ക്കാം... അല്ലെങ്കിൽ... അതൊന്നും ഇപ്പഴേ പറയണ്ടല്ലോ. അനുഭവിച്ചറിയാം."

എനിക്കൊന്നും പറയാനില്ലായിരുന്നു. ബംഗ്ലാവിലെ സമ്പന്നത നിറഞ്ഞ, സുരക്ഷിതവും ഭദ്രവുമായ ജോലിയായിരുന്നു മനസ്സിൽ മുഴുവൻ.

ആ മനുഷ്യൻ തുടർന്നു:

"രാവിലെ കുളിച്ചു് കാപ്പികഴിച്ചു് നേരത്തേ ആപ്പീസുമുറിയിൽ ഹാജരാകണം. എന്തെങ്കിലും ചെയ്യാനുണ്ടെങ്കിൽ മൂപ്പില മാളികയിൽനിന്നു് കുറിച്ചു കൊടുത്തയയ്ക്കും. കണക്കുകളും രേഖകളും കൃത്യമായും വൃത്തിയായും സൂക്ഷിച്ചുകൊള്ളണം. ചെയ്യാൻ ജോലിയുണ്ടെങ്കിലുമില്ലെങ്കിലും ആപ്പീസിൽ ഇരിപ്പിടത്തിലുണ്ടാകണം. ജോലികഴിഞ്ഞാൽ സ്വന്തം മുറിയിൽ പോയി വിശ്രമിക്കാം. വിശ്രമസമയങ്ങളിൽ കുറച്ചൊക്കെ കളപ്പുരമുററത്തു് ചെലവഴിക്കാം. എന്നാലും നിവൃത്തിയുണ്ടെങ്കിൽ മുറിക്കകത്തുതന്നെ കഴിക്യാ ഭേദം. പിന്നെ ഇടയ്ക്കിടെ വീട്ടിലേക്കോ പുറത്തേക്കോ ഒന്നും പോകാൻ പററില്ല. മൂപ്പിലയുടെ അനുവാദമില്ലാതെ എങ്ങും പോയീക്കൂടാ. ഇവിടെത്തന്നെ മററു ജോലിക്കാരുമായി ആവശ്യമില്ലാതെ സംസാരിക്കയോ ഇടപെടുകയോ ചെയ്യുന്നതു് മൂപ്പിലയ്ക്കു് ഇഷ്ടമല്ല. സ്വന്തം ജോലിനോക്കി ആവുന്നത്ര ഒതുങ്ങിക്കഴിഞ്ഞുകൊള്ളുക. എന്താ?"

എല്ലാം ഞാൻ ശ്രദ്ധാപൂർവ്വം കേട്ടു. അക്ഷരംപ്രതി ഇതെല്ലാം അനുസരിക്കാൻ എനിക്കാവുമെന്നു് മനസ്സിൽ പറഞ്ഞു.

"എന്നാൽ പോയി വരാം."

പിറേറന്നുതന്നെ ഞാൻ ജോലിയിൽ പ്രവേശിച്ചു.

## പായിപ്ര രാധാകൃഷ്ണൻ

രണ്ടു്

തടിച്ചു് ഉയരംകുറഞ്ഞ, കുററിത്തലമുടിയും സദാ ചുവന്ന കണ്ണുകളുമുള്ള ആ കാക്കിവേഷക്കാരനത്രേ ആയുധപ്പുരയുടെ ചുമതല. ഇടനാഴിയിലൂടെ കടന്നുപോകുമ്പോഴെല്ലാം മങ്ങിയ ഇരുട്ടിൽ മുനിഞ്ഞു കത്തുന്ന ഒരു മണ്ണെണ്ണ വിളക്കിന്റെ അരണ്ട വെളിച്ചത്തിൽ ചാക്കു വിരിച്ച തറയിലിരുന്നു് തന്റെ പണിയിൽ മുഴുകിയിരിക്കുന്ന അയാളെ ശ്രദ്ധിക്കാറുണ്ടു്. ഒരിക്കൽപോലും അയാൾ തിരിഞ്ഞുനോക്കുകയുണ്ടായിട്ടില്ല. ഒരാൾക്കു് തന്റെ ജോലിയിൽ ഇത്രയേറെ ജാഗ്രത പുലർത്താനാവുമോ?

എനിക്കദ്ഭുതം തോന്നി.

നിലത്തു വിരിച്ചിട്ട ചാക്കിനു മുകളിലിരുന്നു് തുരുമ്പു കയറുന്ന ആയുധങ്ങൾ മണ്ണെണ്ണയിൽ മുക്കിയ തുണികൊണ്ടു് അയാൾ തുടച്ചു മിനുക്കുന്നതാവും ചിലപ്പോൾ കാണുക. അപ്പോൾ ഇരുമ്പിന്റേയും മണ്ണെണ്ണയുടേയും ഇടകലർന്ന ഗന്ധം ഇടനാഴിയിൽ നിറഞ്ഞു നില്പുണ്ടാവും. മററു ചിലപ്പോൾ മരത്തടിയിലുറപ്പിച്ച ഇരുമ്പു് കട്ടയ്ക്കു മുകളിൽ വച്ചു് അരംകൊണ്ടു് രാകി മൂർച്ച കൂട്ടുകയാവും. നട്ടുച്ചയ്ക്കുപോലും ഇരുട്ടു് കുടിയിരിക്കുന്ന ആ മുറിയിൽ മണ്ണെണ്ണവിളക്കിന്റെ അരണ്ട വെളിച്ചത്തിൽ റാക്കിൽ അടുക്കി വച്ചിരിക്കുന്ന ആയുധങ്ങൾ കാണാം. വാളുകൾ, നീളമുള്ള വെട്ടുകത്തികൾ, വിവിധയിനം കഠാരകൾ, കുന്തങ്ങൾ, പഴയതരം തോക്കുകൾ അങ്ങനെ പോവുന്നു ആ പട്ടിക.

ചിലപ്പോൾ തോന്നും തനിക്കു് ആ വകുപ്പു് കിട്ടിയിരുന്നെങ്കിലെന്നു്. എന്തെങ്കിലും ജോലി ചെയ്തിരിക്കാമല്ലോ. മാത്രവുമല്ല ആയുധപ്പുരയുടെ സൂക്ഷിപ്പുകാരനെ മറെറല്ലാവർക്കും നല്ല കൂസലുമായിരിക്കും. നിർദ്ദേശങ്ങൾ പേറുന്ന പരിചാരകർ അധികമായി അയാളെ സന്ദർശിക്കാറില്ലെങ്കിലും മൂപ്പിലയുമായി അയാൾക്കു് ഒരുപക്ഷേ നേരിട്ടു് ബന്ധം കണ്ടേക്കാം. തന്നെയുമല്ല അയാളൊരു പഴമക്കാരനെന്നും തോന്നുന്നുണ്ടു്. വെറും ഒരു കന്നുകാലിപ്പയ്യനായി ഇവിടെ വന്നു കയറിയതാവും. സത്യസന്ധതകൊണ്ടു്, ഊർജ്ജസ്വലതകൊണ്ടു് പടിപടിയായി ഈ നിലയിലെത്തിയതാവും. തീർച്ചയായും അയാൾ ഈ ബംഗ്ലാവിന്നിണങ്ങുന്ന ആൾ തന്നെ. സ്വന്തം ജോലിയും സ്വന്തം മുറിയുമല്ലാതെ അയാൾക്കു മറെറാരു വിചാരവുമില്ല. ഒരിക്കലെങ്കിലും തന്റെ പ്രിയപ്പെട്ട ആയുധങ്ങളൊന്നു് പ്രയോഗിക്കുവാൻ അയാൾക്കു് ഇട കിട്ടിക്കാണുമോ? ഒരുപക്ഷേ എന്നെങ്കിലും ഒരു കലാപത്തിനായി അയാൾ ഉള്ളാലെ പ്രാർത്ഥിക്കുന്നുണ്ടാവാം. എങ്കിൽ തന്റെ ആയുധങ്ങളുടെ കരുത്തു്, തനിക്കു് അവ പരിരക്ഷിക്കുന്നതിലുള്ള ശ്രേഷ്ഠത എന്നിവ മററുള്ളവർക്കുകൂടി ബോദ്ധ്യമാവുമല്ലോ.

ഒരു വഴിക്കു ചിന്തിച്ചാൽ കാര്യങ്ങളെല്ലാം ചിട്ടയിലും ക്രമത്തിലും അനുസരണയിലും നീങ്ങുന്ന ഇവിടെയെന്തിനാണു് ആയുധങ്ങൾ! മൂപ്പിലയെക്കുറിച്ചു് പുറത്തുള്ള കേൾവി കൗതുകകരമാണു്. ഒരിക്കൽ—വളരെ പണ്ടാണത്രേ—പുറംനാട്ടിൽ നിന്നു് ഒരു കൊള്ളസംഘം (കലാപക്കാർ) ബംഗ്ലാവു് ആക്രമിക്കാൻ തീരുമാനിച്ചത്രേ. അന്നു് അവർക്കു് അരുനിന്നതു് ഇതുപോലൊരു ആയുധപ്പുരക്കാരനായിരുന്നു. കർശനമായ രാത്രി കാവലിനെ കബളിപ്പിക്കാൻ കഴിയില്ലെന്നതുകൊണ്ടു് നട്ടുച്ചയ്ക്കാണു് പാറാവുകാരന്റെ കണ്ണുവെട്ടിച്ചു് കലാപക്കാർ മതിൽക്കകത്തു് കയറിപ്പററിയതു്. ഇരുട്ടുംവരെ ആയുധപ്പുരക്കാരൻ സ്വന്തം പണിപ്പുരയിൽ അവർക്കു് അഭയം നൽകി.

പാതിരാ കഴിഞ്ഞപ്പോഴത്രേ മൂപ്പിലയും കെട്ടിലമ്മയും മാത്രമുള്ള മാളികപ്പുരയിൽ കൊള്ളക്കാർ എത്തിയതു്. ആദ്യമായി മൂപ്പിലയെ തട്ടുകയാണു ലക്ഷ്യം. ഒററയ്ക്കു ചെന്നാൽ നാലഞ്ചുപേരൊന്നും വിചാരിച്ചാൽ മൂപ്പിലയെ കീഴ്പ്പെടുത്താനാവില്ലെന്നു് കൊള്ളക്കാരും കേട്ടിട്ടുണ്ടു്. അതുകൊണ്ടു് അവർ ഒമ്പതുപേരും ഒരുമിച്ചു് ഉറങ്ങിക്കിടക്കുന്ന മൂപ്പിലയെ വളയുകയാണുണ്ടായതു്.

പതിവില്ലാത്ത ചൂരു് ഉറക്കത്തിൽത്തന്നെ മൂപ്പില പിടിച്ചെടുത്തു. എന്തോ ആപത്തുണ്ടെന്നറിഞ്ഞ മൂപ്പില കിടക്കയിൽ നിന്നെഴുന്നേല്ക്കാതെതന്നെ, തന്റെ മെത്തയ്ക്കരികിൽ സദാ സൂക്ഷിക്കുന്ന പന്ത്രണ്ടുമുഴം നീളമുള്ള ദണ്ഡു് കൈയിലെടുത്തു. കൈകളുടെ അനക്കമറിഞ്ഞ കൊള്ളക്കാർ പിന്നെ സമയം പാഴാക്കിയില്ല. പിന്നെ അവിടെ നടന്നതു് ഒരു പുകിലു തന്നെയായിരുന്നു. ഒമ്പതുപേരും തറയിൽ വീണശേഷം മൂപ്പില കോണിയിറങ്ങി താഴെവന്നു. ആയുധപ്പുരയിൽ മാത്രം വെളിച്ചമുണ്ടു്. മൂപ്പില അങ്ങോ

ട്ടാണ് പോയതു്. പിന്നെ ആരും ആയുധപ്പുര സൂക്ഷിപ്പുകാരനെ കണ്ടിട്ടില്ല.

നേരം പുലർന്നപ്പോൾ ശവശരീരം നീക്കം ചെയ്തതു വാല്യക്കാരായിരുന്നുവത്രേ.

ആ ദണ്ഡ് ഇന്നും മൂപ്പിലയുടെ അധീനതയിൽ, കിടപ്പറയിലുണ്ടത്രേ. ഇത്രയൊക്കെ കൈയുക്കുണ്ടെങ്കിൽ പിന്നെന്തിന് ഈ തുരുമ്പു പിടിച്ച ആയുധങ്ങൾ.

ഒരിക്കൽപ്പോലും കാക്കിക്കാരനെ ഭക്ഷണമുറിയിൽ കണ്ടിട്ടില്ല. അയാളുടെ ഭക്ഷണസമയം എപ്പോഴാണാവോ? അയാളുടെ കിടപ്പുമുറിയാകട്ടെ താഴെ കോണിച്ചുവട്ടിലാണ്. അതു് ഒരിക്കലും തുറന്നു കിടക്കുന്നതായും ആരും കണ്ടിട്ടില്ല. ഒരു മനുഷ്യന് പാലിക്കാവുന്നതിൽ എത്രയധികം തീവ്രമായ കൃത്യനിഷ്ഠയാണ് ഈ മനുഷ്യൻ പേറുന്നതു്/

നാടും വീടുമെല്ലാം ഇയാൾ മറന്നിട്ടുണ്ടാകണം. ബന്ധങ്ങളുടെ ദൃഢതയെ കാലം അയച്ചുകളഞ്ഞിരിക്കാം. ഭക്ഷണം, സുരക്ഷിതത്വം, സ്ഥിരമായൊരു ജോലി ഇതിൽക്കൂടുതൽ ഒന്നും ഒരു ശരാശരി മനുഷ്യനു വേണമെന്ന് അയാൾക്കു തോന്നിയിട്ടുണ്ടാവില്ല. ഓർമ്മകളുടെ ബാല്യത്തിൽപ്പോലും അയാൾക്കു ബന്ധങ്ങളൊന്നുമില്ലെന്നാകുമോ? ആയുധങ്ങളോടൊപ്പം സ്വന്തം കുടുംബസ്നേഹബന്ധങ്ങളേയും അയാൾ രാകിക്കളഞ്ഞിരിക്കാം. പുതിയ അനുസരണയും നിഷ്ഠയും മിനുക്കിയെടുക്കുകയും.

എങ്കിലും ഇയാളുടെ അവസ്ഥ തന്റേതിൽനിന്ന് എത്ര ആശ്വാസകരം. ചെയ്യാനൊരു പ്രവൃത്തി; ആ പ്രവൃത്തിക്കൊരു ലക്ഷ്യം. ഇതൊക്കെ നിസ്സാരകാര്യങ്ങളല്ലല്ലോ?

## മൂന്ന്

ഈയിടെയായി കാര്യങ്ങൾ വല്ലാത്തൊരവസ്ഥയിലായിരിക്കുന്നു. നിർദ്ദേശങ്ങളോ കുറിപ്പുകളോ ദിവസത്തിലൊന്നുപോലും ഇല്ലെന്ന നിലയാണ്. തടിച്ച നാറുവഴികൾക്കും കുത്തുകുറിപ്പുകൾക്കും മുമ്പിൽ സദാ ജാഗരൂകനായി ഇരിക്കുക എന്നതിൽ കവിഞ്ഞൊന്നും ചെയ്യാനില്ലെന്ന അവസ്ഥ.

ആദ്യദിവസങ്ങളിലൊക്കെ കിട്ടുന്ന ജോലി യഥാസമയം ചെയ്യാനായിരുന്നു മടി. ഇപ്പോഴതു് മറിച്ചായിരിക്കുന്നു. ജോലിയൊന്നുമില്ലാതെ നിർദ്ദേശങ്ങൾ കാത്തുള്ള ഈ ഇരിപ്പ് എത്ര ദുസ്സഹമാണെന്നതു് ഇപ്പോഴേ ബോദ്ധ്യമായുള്ളൂ. ശമ്പളവും ഭക്ഷണവും വിശ്രമവുമെല്ലാം കൃത്യം കൃത്യമായി ലഭിക്കുന്നുണ്ട്.

എന്നിട്ടും ചെയ്യാനൊരു ജോലിയില്ലെങ്കിൽ ആ അവസ്ഥ എത്ര ദുസ്സഹമാണെന്ന് ഞാനറിയുന്നു. ഈ അവസ്ഥ തുടർന്നാൽ ഭ്രാന്തു പിടിച്ചേക്കുമെന്ന നിലവരെയായി.

അങ്ങനെയിരിക്കെയാണ് സമയം പോക്കാൻ മറ്റൊരു വഴി എന്റെ മുന്നിൽ തെളിഞ്ഞതു്. എന്റെ മുന്നിലും പാർശ്വങ്ങളിലുമുള്ള മരത്തട്ടുകളിൽ അടുക്കി വച്ചിരിക്കുന്ന നാറുവഴികളുടേയും കുത്തുകുറിപ്പുകളുടേയും പഴക്കംചെന്ന തടിയൻ പുസ്തകങ്ങളെടുത്തു് പൊടി തട്ടി കാലഗണനാക്രമത്തിൽ അടുക്കുക. പഴയ എന്തെങ്കിലും കണക്കുകൾ തിരയേണ്ടിവന്നാൽ അതെത്ര സൗകര്യമായിരിക്കുമെന്ന് ഞാനോർത്തു. അടച്ചിട്ട കൂട്ടിൽനിന്ന് പെട്ടെന്നൊരു വഴി കണ്ടെത്തിയ ആഹ്ലാദത്തോടെ ഞാൻ കസേര വിട്ടെഴുന്നേറ്റു. തടിച്ച ഓരോ ബുക്കുമെടുത്തു പരിശോധിച്ചു. അപ്പോഴാണ് ഇവിടെയും പരദൈവങ്ങൾ എന്നെ കൈവിട്ട കാര്യമറിയുന്നതു്. അതു് ഏറെക്കുറെ കാലാനുക്രമത്തിൽത്തന്നെ ആയിരുന്നു. എന്നിട്ടും ഞാൻ വിട്ടില്ല. ശുഭാപ്തിവിശ്വാസം പുതിയ ഒരുണർവ്വുണർത്തി. അതിന്റെ പൊടിയും മാറാലയുമെല്ലാം തട്ടി പുതിയൊരു ക്രമത്തിൽ ഞാനതു് അടുക്കാൻ തുടങ്ങി. ഓരോന്നിന്റേയും പുറത്തു് അതതിന്റെ കാലം. ഒററ നോട്ടത്തിൽത്തന്നെ കാണത്തക്ക വിധത്തിൽ അടയാളപ്പെടുത്തുകയും ചെയ്തു. വളരെ സാവധാനത്തിൽ ചെയ്തിട്ടും കഷ്ടിച്ച് രണ്ടു ദിവസത്തേക്കുള്ള ജോലിയേ അതുണ്ടായിരുന്നുള്ളൂ. വീണ്ടും ഞാൻ ഒന്നും ചെയ്യാനില്ലാത്ത പഴയ അവസ്ഥയിലേക്ക് വന്നു പതിച്ചു.

ജോലിക്കുള്ള എന്റെ തിരയൽ ഇവിടംകൊണ്ട് അവസാനിച്ചില്ല. പഴയ നാറുവഴികളെടുത്തു് അവയുടെ കണക്കുകൾ വീണ്ടും പരിശോധിച്ചു. സമ്പന്നമായൊരു ജീവിതത്തിന്റെ വ്യക്ത ചിത്രങ്ങളായിരുന്നു അവ. എത്ര ശ്രമിച്ചിട്ടും അവയിലൊന്നിലും ഒരു പിഴവോ കള്ളക്കളിയോ കണ്ടെത്താൻ എനിക്കു കഴിഞ്ഞില്ല.

രണ്ടുമൂന്നാഴ്ചകൾ കഴിഞ്ഞതോടെ ആ തടിയൻ കണക്കുപുസ്തകങ്ങളിലെ ഓരോ താളും എനിക്ക് ഹൃദിസ്ഥമാണെന്ന നിലയായി. ഇതിനിടയിൽ ശമ്പളവർദ്ധനവ്, കിടപ്പുമുറി കൂടുതൽസൗകര്യമാക്കുക തുടങ്ങിയ പരിഷ്കാരങ്ങൾ നടന്നു. ശമ്പളം വർദ്ധിക്കുന്നതിൽ, എനിക്ക് തെല്ലും താല്പര്യം തോന്നിയില്ല. കാരണം കിട്ടുന്ന തുക മുഴുവൻ വീട്ടിലേക്ക് അയച്ചുകൊടുക്കയാണു പതിവ്. സ്വന്തമായി അതു സൂക്ഷിച്ചുവയ്ക്കാനോ—അങ്ങനെ വയ്ക്കുന്നതുകൊണ്ട് എന്നെങ്കിലും അതുപയോഗിക്കാമെന്ന പ്രതീക്ഷയോ എന്നിൽ അസ്തമിച്ചിരുന്നു—ഞാൻ മുതിർന്നില്ല. സ്വന്തവും സ്വകാര്യവുമായി പണം ചെലവഴിക്കാനുള്ള മാർഗ്ഗങ്ങൾ എനിക്കുണ്ടായിരുന്നില്ലല്ലോ.

വിരസവും ശൂന്യവുമായ മണിക്കൂറുകളിൽ എന്റെ മനസ്സ് വൃഥാ അലയുകയായിരുന്നു. ഒരു തടവറയിലെന്നപോലെ പുറംലോകത്തെ സ്മരണകൾ ഞാൻ താല്പര്യത്തോടെ അയവിറക്കി. കാലത്തെക്കുറിച്ചുള്ള ബോധം, ഈ മതിൽക്കെട്ടിനു പുറത്തു് പുതിയൊരു ജീവിതം നുണയാമെന്ന പ്രതീക്ഷ. ഇതെല്ലാം എന്നിലുഴകിത്തുടങ്ങിയിരുന്നു. എന്നെന്നേക്കുമായി എനിക്കു കൈമോശം വന്ന ഭൂതകാലത്തിൽനിന്നും ഈ നശിച്ച വർത്തമാനകാലത്തെ വേർതിരിച്ചെടുക്കാനുള്ള ശ്രമം, ബോധത്തിന്റേയും സംവേദനത്തിന്റേയും അഭാവംകൊണ്ട് വർത്തമാനം ഒരു യാഥാർത്ഥ്യമല്ല എന്നതിൽവരെയെത്തി. കർമ്മബഹുലമായ ബാഹ്യലോകം ഈ മതിൽക്കെട്ടിനപ്പുറത്തു് എനിക്കൊരു സ്വപ്നലോകം മാത്രമായി. വിഭ്രമാത്മകമായ ഒരയഥാർത്ഥത, ഭൂതകാലത്തിന്റേതെന്നതുപോലെയുള്ള ഒരു നിശ്ചലത, എനിക്കു ശക്തിയായി അനുഭവപ്പെടാൻ തുടങ്ങി. ഈ മതില്ക്കെട്ടിനകത്തു നിന്നൊരു കരച്ചിൽ, വാഹനങ്ങളുടെ ഒരിരമ്പൽ, ഒരു തേക്കുപാട്ടിന്റെ ഈണം, ഒരുച്ചഭാഷിണിയുടെ മുഴക്കം, ഒന്നുമല്ലെങ്കിൽ ഒരു തെരുവുഭ്രാന്തന്റെ നിരർത്ഥകമായ ജല്പനം—ഇവകൾക്കായി എന്റെ ശ്രവണേന്ദ്രിയങ്ങൾ കേണു.

ഭൂതകാലത്തിന്റെ ശാന്തതയേയും സ്ഥിരതയേയും കുറിച്ചു പണ്ടെങ്ങോ എവിടെയോ വായിച്ചിരുന്നതു് ഞാൻ അവ്യക്തമായി ഓർക്കുന്നു. ഒരാലേഖ്യത്തേയോ, ഓടിൽ വാർത്തതോ കളിർകല്ലിൽ കൊത്തിയതോ ആയ ഒരു പ്രതിമയേയോ പോലെ അതിനുമാററമില്ല. ശാശ്വതത്തിന്റെ ഒരു മിനുപ്പ് അതിനുണ്ടുതാനും. വർത്തമാനത്തിന്റെ കൊടുംകാററുകളാലോ കീഴ്മേൽ മറിയലുകളാലോ ചലിക്കപ്പെടാതെ സ്വകീയ പ്രൗഢിയും സ്വാസ്ഥ്യവും പരിപാലിക്കുന്നു. അതിന്റെ കമാനാകൃതിയിൽ പടുത്ത കല്ലറകളിൽ അഭയം പ്രാപിക്കുവാൻ അസ്വസ്ഥമായ ആത്മാവിനേയും, അടിച്ചമർത്തപ്പെട്ട മനസ്സിനേയും പ്രലോഭിപ്പിക്കുന്ന അവിടെങ്ങോ ശാന്തിയുടെ വെളിച്ചം തെളിയുന്നു. ഭദ്രത, സുരക്ഷിതത്വം ഇവയൊക്കെ യഥാർത്ഥത്തിൽ കാലത്തിന്റെ മാത്രം സംഭാവനയാണെന്നു ഞാൻ അറിയുന്നു.

സ്വാതന്ത്ര്യത്തെക്കുറിച്ചും വിചിത്രങ്ങളായ ചില സങ്കല്പങ്ങൾ ഈയിടയ്ക്കാണ് മുള പൊട്ടിയതു്. ഞാനെവിടെയോ കേട്ടിട്ടുള്ളതുപോലെ, താത്ത്വികമായി നോക്കിയാൽ, മനുഷ്യസ്വാതന്ത്ര്യം എന്നൊന്നുണ്ടോ? അതോ സ്വയം പ്രവർത്തിക്കുന്ന ഒരു സങ്കല്പ പാരതന്ത്ര്യം, വിധി, മാത്രമാണോ ഉള്ളതെന്ന് ചിന്തിച്ച് എന്റെ വിചാരം കലങ്ങി. ഈ ജനാലയ്ക്കു പുറമെയുള്ള ലോകം എന്റെ സ്വാതന്ത്ര്യമാണോ?; അതോ ഈ മതില്ക്കെട്ടിനപ്പുറമോ? ഇതുതന്നെ മറെറാരുവഴിക്കായിക്കൂടേ? ഈ മതിൽക്കെട്ടിനപ്പുറത്തുള്ള ലോകം യഥാർത്ഥത്തിൽ ഒരു തടവറയാണെന്നും, അതിന്റെ പുറം ലോകമാണ് ഈ വളപ്പെന്നും ചിലപ്പോൾ തോന്നും. സ്വയം സൃഷ്ടിച്ച വലയ്ക്കകത്തു കുടുങ്ങിയ എലി സ്വാതന്ത്ര്യം, മോചനം എന്നിവ ആശിക്കുന്നതിൽ എന്തു് പ്രസക്തി?

ഉറക്കം നഷ്ടപ്പെട്ട രാത്രികളിൽ ഇത്തരം ചിന്തകൾ കൂടുതൽ ഭീതിദമായ മറെറാരവസ്ഥയെക്കുറിച്ച് എന്നെ ഇടയ്ക്കിടെ ഓർമ്മപ്പെടുത്താൻ തുടങ്ങി. ചിന്തകളും ഓർമ്മകളും പതിവില്ലാത്തൊരു പാരുഷ്യത്തോടെ പാളം തെററിപ്പായാൻ തുടങ്ങിയതു്, അഴുകിക്കൊണ്ടിരിക്കുന്ന എന്റെ ബോധാവസ്ഥയിൽ മിന്നലുകളായി വീണു കിട്ടിക്കൊണ്ടിരുന്നു. ഇതൊരു ഭ്രാന്തിന്റെ തുടക്കമാവുമോ?

അങ്ങനെയാണ് ചിന്തകൾ ഭൂതകാലത്തെ വിട്ട് വർത്തമാനത്തെ സ്പർശിക്കാതെ ഭാവിയിലേക്കു തിരിഞ്ഞതു്. കുറേക്കാലം ഭാവിയെക്കുറിച്ചുള്ള വിഭ്രമാത്മകമായ സ്വപ്നങ്ങൾ എനിക്കഭയം നൽകി. ഈ ഭ്രമങ്ങൾ ഉടയുകയും പുതിയതൊന്ന് ഉണരുകയും ചെയ്യുന്നതു് ഞാൻ മുന്നിൽക്കണ്ടു. കാക്കിക്കാരനും, അടുക്കളക്കാരനും, കാര്യക്കാരും, പാറാവുകാരനും—ഞങ്ങളൊക്കെ ഒരു കുടുംബപശ്ചാത്തലത്തിൽ ജീവിക്കുന്നു. അപ്പോഴെനിക്കസൂയയില്ല. പാറാവുകാരനെപ്പോലെ പടിവാതിൽക്കൽനിന്ന് പുറംലോകത്തെ കാണണമെന്നോ, ആയുധക്കാരനേയും അടുക്കളക്കാരനേയും പോലെ ചെയ്യാനൊരു ജോലിയുണ്ടാകണമെന്നോ എനിക്കു കൊതിയില്ല. ഒരിക്കൽ മൂപ്പില മാളിക വിട്ട് താഴേക്കിറങ്ങും. ഞങ്ങളോടൊക്കെ കുശലം ചോദിക്കും. സ്നേഹപൂർവ്വം അടുത്തു വിളിച്ചു ഗുണദോഷിക്കും. വീട്ടിലൊക്കെ പോയിവരാൻ സ്നേഹപൂർവ്വം നിർബ്ബന്ധിക്കും.

ഇതൊന്നും ഒരിക്കലും സംഭവിക്കില്ലെന്നറിഞ്ഞുകൊണ്ടുതന്നെ വൃഥാ മോഹിച്ചു. മോഹങ്ങളൊരിക്കലും ശക്തമായ ആഗ്രഹങ്ങളോ, അവ നേടാനുള്ള തീരുമാനങ്ങളോ, അതേത്തുടർന്നുള്ള തയ്യാറെടുപ്പുകളോ ആയില്ല. ഞങ്ങളൊരിക്കൽ തമ്മിൽത്തമ്മിൽ ആശയവിനിമയം ചെയ്ത് ഈ ചിട്ട തകർക്കുമെന്നും, കൈയിലേന്തിയ സ്വരക്ഷയ്ക്കുള്ള ആയുധങ്ങളുമായി അപ്രതീക്ഷിതമായി ഒരുദിനം കോണിച്ചുവട്ടിൽച്ചെന്ന് നിൽക്കുമെന്നും, മൂപ്പിലയോടു പ്രതികാരമില്ലാത്ത ഞങ്ങൾ സലാംപറഞ്ഞ്, നന്ദിപറഞ്ഞ്, പാറാവുപുരവിട്ടിറങ്ങുമെന്നും ... കടിഞ്ഞാണില്ലാതെ മനസ്സ് ഇങ്ങനെ പായുമ്പോൾ നിയന്ത്രിക്കാനുള്ള ശ്രമം വൃഥാവിലാകാറേയുള്ളൂ. ഒരു കലാപത്തിനുള്ള സാദ്ധ്യതയും ഒരു ഒളിപ്പോരിനുള്ള അവസരവുമൊക്കെ വിചാരങ്ങളിൽ ചിലപ്പോൾ കടന്നുവരാറുണ്ട്. അപ്പോൾതന്നെ ഞങ്ങളെ തീററിപ്പോററി സദാ സംരക്ഷിച്ചുപോരുന്ന മൂപ്പിലയുടെ ഉദാരഭാവവും, ഒപ്പം തെളിഞ്ഞുവരും. എന്നെ സംബന്ധിച്ചിടത്തോ

ളും എനിക്ക് ഞാനല്ലാതെ മറെറാരു ശത്രുവില്ലെന്ന നിഗമനത്തിലാണ് ചിന്തകൾ എന്നെ കൊണ്ടെത്തിച്ചത്.

## നാല്

വൈകിയാണെങ്കിലും പരദൈവങ്ങൾ എന്നെ തുണച്ചു. ഈശ്വരൻെറ അനുഗ്രഹങ്ങൾ മനുഷ്യന് പല രീതിയിലാണല്ലോ പ്രത്യക്ഷപ്പെടുക. ധനം, സ്ത്രീ, അധികാരം, മദ്യം, രോഗം, അപകടങ്ങൾ, മരണം എന്നിങ്ങനെ. രോഗിയായിത്തീരുകയെന്നത് മനുഷ്യൻെറ ഉദാത്തമായൊരു അവസ്ഥയാണെന്ന് എനിക്ക് സ്വാനുഭവത്തിൽനിന്ന് പറയാൻ കഴിയും. കുത്തഴിഞ്ഞ്, നിയന്ത്രണാധീനമായി അലഞ്ഞുനടന്ന്, ഭ്രാന്തിൻെറ സമീപത്തെത്തിയ മനസ്സ് ഇപ്പോൾ ശാന്തമായിരിക്കുന്നു.

കാരണം ചൊറിയാണ്. എങ്ങനെ അത് പിടിപെട്ടുവെന്നത് ദൈവത്തിനേ അറിയൂ. മുറിവിട്ട് പുറത്തിറങ്ങാത്ത എൻെറ ശരീരത്തിൽ അഴുക്കുള്ളതുകൊണ്ട് ചൊറി വന്നതെന്ന് പറയാൻ വയ്യ. ശുചിയായിരിക്കണമെന്നതിലൊക്കെ ഞാൻ ബഹു കണിശക്കാരനാണ്. എന്തായാലും ഒരു വിധിപോലെ, ഒരു പ്രഭാതത്തിൽ ഉണർന്നെഴുന്നേല്ക്കുമ്പോൾ മേലാസകലം ഒരു ചൊറിച്ചിൽ. ക്രമേണ അത് തിണർപ്പുകളായി. ആപ്പീസിൽ ചെന്നിരുന്നിട്ട് സമയം പോയതറിഞ്ഞില്ല സദാ സമയവും ചൊറിച്ചിൽ തന്നെ. തിണർപ്പുകൾ പൊട്ടിയൊഴുകാൻ തുടങ്ങി. അവ തുടച്ചും ഇടയ്ക്കിടെ മാന്തിയും ദിനമൊതുക്കി.

ഒന്നു രണ്ട് ദിവസം കഴിഞ്ഞതോടെ അവയിൽ ചിലത് പഴുത്ത് പൊട്ടുവാൻ തുടങ്ങി. കുറേ അസൗകര്യവും വിമ്മിഷ്ടവും തോന്നിയെങ്കിലും ചൊറി എനിക്കൊരാശ്വാസമായിരുന്നു. വെറുതെ ഇരിക്കുമ്പോൾ ചൊറിയുക; അതിൻെറ അനിർവാച്യനിർവൃതിയിൽ ലയിക്കുക. ഞാൻ ചൊറിയുടെ സുഖം ശരിക്കും അറിഞ്ഞു. ചിലതൊക്കെ ഉണങ്ങുവാനും മററു ചിലവ പുതിയതായി ഉണ്ടാകുവാനും തുടങ്ങി.

ഏതൊക്കെ ചൊറി പൂർണ്ണമായി സുഖപ്പെട്ടു എത്രയെണ്ണം നാളേക്ക് ശരിയാകും എന്നിങ്ങനെയുള്ള നിലയിലായി എൻെറ വിചാരം ഒട്ടധികവും. ആയിടയ്ക്ക് സ്വന്തം മുറിയിൽ എനിക്കണിവടിച്ചുതന്ന ചെറിയൊരു കണ്ണാടിയുള്ളതും ഞാൻ ഓഫീസിലേക്ക് കൊണ്ടുവന്നു. എൻെറ കണ്ണുകൾക്കെത്താൻ കഴിയാത്ത ഭാഗങ്ങളിലുള്ള ചൊറിയെക്കുറിച്ചുകൂടി പഠിക്കാൻ കണ്ണാടി സഹായിച്ചു.

കാര്യക്കാരെ കണ്ടെങ്കിൽ, സാധാരണ നാട്ടുനടപ്പുപ്രകാരം, താനൊരു രോഗിയാണെന്നും ചികിത്സ കിട്ടിയാൽ കൊള്ളാമെന്നും പറഞ്ഞുനോക്കാമായിരുന്നു. (ഈ ചൊറി നിലനിൽക്കേണമേ എന്നാണ് എൻെറ ആത്മാർത്ഥമായ പ്രാർത്ഥന.) കാര്യക്കാരുടെ മറുപടി ഊഹിക്കാവുന്നതേയുള്ളൂ.

വിവരം കുറിച്ചു തരിക. മൂപ്പിലയ്ക്ക് കൊടുക്കാം. എന്നിട്ട് വിവരം അറിയിക്കാം. അതുകൊണ്ട് കുറിപ്പും തയ്യാറാക്കിവച്ചു. പക്ഷേ, കാര്യക്കാരെ കണ്ടുകിട്ടണ്ടേ?

അങ്ങനെയിരിക്കേ വന്നതുപോലെ ചൊറി എന്നെ കൈയൊഴിക്കാനും തുടങ്ങി. ഒന്നു രണ്ടാഴ്ചയ്ക്കകം ഒന്ന് ചൊറിയാനുള്ള സാദ്ധ്യത തീരേയില്ലാത്തവണ്ണം ഞാൻ രോഗവിമുക്തനായി.

സ്വാതന്ത്ര്യത്തെക്കുറിച്ചും, കലാപത്തെക്കുറിച്ചും, മോചനത്തെക്കുറിച്ചുമുള്ള എൻെറ ചിന്തകളെല്ലാം ചൊറിക്ക് കീഴ്പ്പെട്ടിരുന്നു.

ഇപ്പോഴത് വീണ്ടും തലപൊക്കാൻ തുടങ്ങിയിരിക്കുന്നു. ഇനിയിപ്പോഴെന്നാണാവോ ഇതിൽനിന്നൊരു മോചനം? രണ്ടുദിവസമായി കാര്യക്കാരൻെറ തലപോലും കാണാനില്ല. ആകെ ഒരുനിശ്ചലത. ക്ഷേണപ്പുരയിലും ഒരു ഉത്സാഹക്കുറവും മന്ദതയും. ആയുധപ്പുരയിലെ മനുഷ്യൻെറ കാര്യമാണ് അല്പമെങ്കിലും ഭേദം. അയാൾ രാകുന്ന വാളുകൾക്ക് ഇനിയും മൂർച്ചയായില്ലേ?

ഇവിടെ കാലുകുത്തിയിട്ട് ഇന്നുവരെ ഉണ്ടാകാത്ത ഒരു ദുശ്ചിന്ത ഇപ്പോഴിടയ്ക്കിടെ തലയുയർത്താൻ തുടങ്ങിയിരിക്കുന്നു. ഈ ക്രമങ്ങളൊന്നു തെററിച്ചാലെന്ത്? എവിടെയെങ്കിലും ഒന്ന് ഉരസിയാൽ തീപിടിക്കുമെന്ന അവസ്ഥയാണെങ്ങും. പക്ഷേ, പൂച്ചയ്ക്ക് ആര് ആദ്യം മണികെട്ടുമെന്നതാണ് പ്രശ്നം. വീടിനെക്കുറിച്ചും മററുമുള്ള സ്മരണയ്ക്ക് വല്ലാതെ ക്ലാവുപിടിച്ചിരിക്കുന്നു. ചിന്ത പതറുന്നു. എങ്കിലും ഈ ജീർണ്ണിച്ച എടുപ്പുകൾക്കുള്ളിൽ, ഈ നിഗൂഢതയുടെ നിലവറകൾക്കുള്ളിൽ ഈ ചിട്ടകൾ ഒരിക്കലും ഉടയില്ലെന്നുണ്ടോ?

കാര്യക്കാർക്ക് മൂപ്പനെപ്പററി അടുത്തറിയാമായിരിക്കണം. മുകളിൽ നിന്ന് ആജ്ഞകളും നിർദ്ദേശങ്ങളും പുറത്തെത്തിക്കുന്നത് അയാളാണല്ലോ. തക്കം കിട്ടിയാൽ അയാളുമായൊന്ന് അടുത്താൽ കൊള്ളാമെന്നുണ്ട്. പക്ഷേ, അയാളെ കാണാൻകൂടി കിട്ടാനില്ല. ജനാലയിലൂടെ നോക്കിയാൽ കാടുപിടിച്ചു കിടക്കുന്ന പുരയിടത്തിൻെറ അപ്പുറം മതിൽ കാണാം. ഒരൊഴിവു കിട്ടിയെങ്കിൽ ഒന്ന് അവിടെയെല്ലാം ചുററിക്കറങ്ങാമായിരുന്നു. പക്ഷേ, അതിനും വേണമല്ലോ മൂപ്പരുടെ അനുവാദം. ഇടയ്ക്കൊന്ന് കണ്ണുവെട്ടിച്ച് പുറത്തേക്കിറങ്ങാമെന്നു വച്ചാൽ ആ സമയത്താണ് കുറിപ്പുമായി ആൾ വരുന്നതെങ്കിൽ? എന്നാൽപ്പിന്നെ ഇതുവരെ പാലിച്ച കൃത്യനിഷ്ഠയൊക്കെ പാഴിലായതുതന്നെ. ഇവിടന്നനങ്ങിയാൽ മൂപ്പർ അത് മണത്തറിയുമെന്നതിനു സംശയമില്ല.

ഒരുപക്ഷേ, കാര്യക്കാരുടെ കാര്യവും ഇതുതന്നെയാവാം. പ്രത്യേകിച്ച് നിർദ്ദേശങ്ങളും ആജ്ഞകളുമില്ലാതെ മൂപ്പില എല്ലാവരെയും പരീക്ഷിക്കുകയാണെന്നും വരാം. ഒന്നും ചെയ്യാനില്ലാത്ത അവസ്ഥയിൽ എങ്ങനെ പ്രതികരിക്കുന്നുവെന്ന് നിരീക്ഷിക്കയൊവും. ആരെങ്കിലും, അടുക്കളക്കാരനെങ്കിലും ഈ ക്രമമൊന്നുടച്ചാൽ പിന്നെ ആ വഴി പിന്തുടരാമായിരുന്നു.

## അഞ്ച്

കാര്യക്കാരാണ് വിവരം ആദ്യം അറിയുന്നത്. മൂപ്പിലയുടെ ആജ്ഞകളും നിർദ്ദേശങ്ങളും കാര്യക്കാരിലേക്ക് പകരുന്ന കിഴവൻ (ഇങ്ങനെ ഒരിടയാളുള്ളതുതന്നെ ഇപ്പോഴാണറിയുന്നത്) കോണിയിൽനിന്നു വീണത്രേ. കാര്യക്കാരുടെ അലമുറ കേട്ടാണ് ഞങ്ങൾ വിവരമറിയുന്നത്. പതിവില്ലാത്ത ശബ്ദം കേട്ട് ആദ്യം ഞങ്ങളൊന്ന് പരുങ്ങി. എങ്കിലും സ്വന്തം ഇരിപ്പിടങ്ങളിൽ ഉറച്ചിരിക്കാൻ ഞങ്ങൾക്ക് കഴിഞ്ഞില്ല. എഴുത്തുമുറിയിൽനിന്ന്, ആയുധപ്പുരയിൽനിന്ന്, അടുക്കളയിൽനിന്ന്, പാറാവുപുരയിൽനിന്ന് ഞങ്ങൾ പിടഞ്ഞെഴുന്നേററോടി. ആയുധപ്പുരക്കാരൻ മിനുക്കിയ, മുനയുള്ള ഒരു കത്തിയും അടുക്കളക്കാരൻ ഒരു ചട്ടുകവും, പാറാവുകാരൻ കൈയിലുള്ള പതിവ് മുളവടിയും കൈയിലെടുത്തിരുന്നു. പൂമുഖവും വളച്ച് വാതിലും കടന്ന് തളത്തിലേക്കു കയറിയപ്പോൾ ഞങ്ങളൊന്നു പകച്ചുപോയി. കോണിച്ചുവട്ടിൽ രക്തത്തിൽ കുളിച്ചുകിടക്കുന്ന കിഴവൻ. നിശ്ചേതനനായി നിൽക്കുന്ന കാര്യക്കാർ. എന്തുവേണ്ടു എന്ന ചിന്ത ഞങ്ങളിലോരോരുത്തരിലും പടർന്നു വളർന്നുതുടങ്ങി. ചർച്ചചെയ്യാനും ആലോചിക്കാനുമുള്ള സമയമല്ല അതെന്ന് ഞങ്ങൾക്കറിയാമായിരുന്നു. കിഴവൻ മൂപ്പിലയുടെ ഏററവും അടുത്ത ആളാണെന്നും വിശ്വാസക്കേടിന് ഒരുപക്ഷേ മൂപ്പിലതന്നെ മാളികയിൽനിന്ന് തട്ടിയിട്ടതാകാമെന്നുമൊക്കെ കാര്യക്കാർ സ്വകാര്യമായി പിറുപിറുത്തു. ആയുധപ്പുരക്കാരൻെറ കണ്ണുകൾ ജ്വലിച്ചുനിൽക്കുന്നത് ഞങ്ങൾക്ക് കാണാമായിരുന്നു.

എന്തായാലും മൂപ്പിലയെ അറിയിക്കുക തന്നെ. ഇതൊന്നും മൂപ്പില അറിഞ്ഞില്ലെന്നുതന്നെ വരുമോ? കാര്യക്കാർതന്നെ മുകളിലേക്കു പോകട്ടെ. അപ്പോഴാണ് ചെമ്പു തെളിയുന്നത്. കാര്യക്കാർ ഇതുവരെ ഈ കോണി ചവിട്ടിയിട്ടില്ലത്രേ. ഇങ്ങനെ ഒരവസ്ഥയിൽ ഒററയ്ക്ക് മൂപ്പിലയുടെ മുമ്പിൽ ചെല്ലാനും അയാൾക്ക് ഭയമുണ്ട്.

ആയുധപ്പുരക്കാരൻതന്നെ മുമ്പിൽ കയറാമെന്നുവച്ചു. തൊട്ടുപുറകെ അടുക്കള. പിന്നെ പാറാവുകാരൻ. കാര്യക്കാർ. ഏററവും പുറകിൽ നിരായുധനായ കണക്കപ്പിള്ള. കോണിച്ചുവട്ടിൽനിന്ന് മുകളിലേക്ക് നോക്കുമ്പോഴാണറിയുന്നത് അതൊരസാധാരണ കോണിതന്നെയായിരുന്നുവെന്ന്. കുത്തനെയുള്ള നീരവധി പടികൾ. ഇരുവശത്തും പഴയമട്ടിൽ കൊത്തുപണികൾചെയ്ത കൈപ്പിടി. പടികൾ പൊടിപിടിച്ചവയും ജീർണ്ണിച്ചവയുമായിരുന്നു.

കയറിക്കയറി കുറേയെത്തിയപ്പോൾ കാല് കഴയ്ക്കുന്നതുപോലെ തോന്നി. ഇത്രയ്ക്കുയരമോ? ഞങ്ങളുടെ ഉള്ളിൽ സംശയവും, ഭീതിയും കൂടിക്കുഴഞ്ഞ, ഒരു സമ്മിശ്രവികാരമായിരുന്നു. എങ്കിലും ഞങ്ങൾ തെല്ലും കൂസാതെ, ഞരങ്ങുന്ന പടികൾ ഒന്നൊന്നായി പിന്നിട്ടുകൊണ്ടിരുന്നു. ഇടയ്ക്കിടെ മുഖത്തുവന്നു തടഞ്ഞ മാറാലകൾ ഞങ്ങളെ അദ്ഭുതപ്പെടുത്തി. ഒടുവിൽ ഞങ്ങളെത്തി.

മുകളിൽ ചെറിയൊരു ഇടനാഴിയിലേക്കാണ് കോണി ഞങ്ങളെ നയിച്ചത്. അവിടെ വെളിച്ചം നന്നേ കുറവായിരുന്നു. ഇടനാഴി പെട്ടെന്ന് ഇടത്തോട്ടു തിരിഞ്ഞു. അവിടെ ഒരു വാതിൽ. അതു തുറന്നുതന്നെ കിടക്കുന്നു. തുടർന്നുള്ള നടത്തം വളരെ പതുക്കെയായി. കോണി കയററത്തിൽ ഞങ്ങളാകെ വല്ലാതെ കുഴഞ്ഞിരുന്നു. ശ്വാസമിടിപ്പ് ഉച്ചത്തിലായി. കാലുകൾ മെല്ലെവച്ച് വരാന്തയിലേക്ക് കടന്നു. വരാന്തയിൽനിന്ന് അകത്തേക്കൊരു വാതിൽ. അകത്ത് ആരെങ്കിലുമുള്ളതിൻെറ യാതൊരു സൂചനയുമില്ലായിരുന്നു.

വരാന്തയിൽ ചാരിക്കിടക്കുന്ന വാതിലിനടുത്ത് ഞങ്ങൾ നിന്നു.

ഇനിയെന്ത്? മുഖത്തോടുമുഖം നോക്കി. ശബ്ദമുണ്ടാക്കിയാലോ? പെട്ടെന്ന് അകത്തെന്തോ അനങ്ങുന്ന ശബ്ദം. അത് പ്രതീക്ഷയ്ക്കും അപ്രതീക്ഷിതത്വത്തിനും ഇടയ്ക്കുള്ള അവസ്ഥയായതുകൊണ്ട് ഞങ്ങൾ തെല്ലൊന്ന് നടുങ്ങി.

ആയുധപ്പുരക്കാരൻ കത്തിയിൽ പിടിമുറുക്കി. ഇല്ല. ഒന്നുമില്ല. വീണ്ടും നിശ്ശബ്ദത മാത്രം. വരാന്തയിലെ മുകൾത്തട്ടിലെ കൊളുത്തിൽ ചിത്രപ്പണികൾകൊണ്ട് അലംകൃതമായ ഒരു ശരറാന്തൽ തൂങ്ങിക്കിടക്കുന്നു. അത് കേന്ദ്രമാക്കി ചിലന്തികൾ തങ്ങളുടെ സാമ്രാജ്യങ്ങൾ വിപുലപ്പെടുത്തിയിരിക്കുന്നത് ഞങ്ങളെ തെല്ലൊന്ന് അദ്ഭുതപ്പെടുത്തി. എല്ലായിടവും വൃത്തിയിലും വെടിപ്പിലും സൂക്ഷിക്കുന്ന മൂപ്പിലയെന്തേ സ്വന്തം മാളികയെ അടിക്കാതെയും തുക്കാതെയും ഇങ്ങനെ നിലനിറുത്തുന്നു? ഒരു പക്ഷേ, ഇങ്ങോട്ട് കിഴവനല്ലാതെ ആർക്കും പ്രവേശനമില്ലായിരിക്കാം.

ആയുധപ്പുരക്കാരന് തിടുക്കമായി. അയാൾ ആരുമായും കൂടിയാലോചിക്കാതെതന്നെ വാതിൽ മെല്ലെ തട്ടിത്തുറന്നു. അത് ചെറിയൊരു ഞരക്കത്തോടെ തെല്ലും പ്രതിഷേധിക്കാതെ വഴങ്ങി. വർദ്ധിച്ച ഉത്കണ്ഠയോടെ ഞങ്ങളെല്ലാം അകത്തേക്ക് എത്തിനോക്കി. അതൊരു വിശാലമായ മുറിയായിരുന്നു. ഏതോ ഒരുകാലത്ത് അത്യധികം ആകർഷകമായി രാജകീയ പ്രൗഢിയോടെ സൂക്ഷിച്ചിരുന്ന ഒരു ഇരിപ്പുമുറി. സെററികൾ, വലിയ കസേരകൾ, ഉയരം കുറഞ്ഞ മേശകൾ, മൃദുവായ പട്ടുമെത്തകൊണ്ട് പൊതിഞ്ഞ പീഠങ്ങൾ എല്ലാം പൊടിയും മാറാലയും പിടിച്ച് മങ്ങലേററിരുന്നു.

എങ്കിലും അവ സ്വന്തം നഷ്ടപ്രതാപങ്ങളെ വിളിച്ചോതുന്നവതന്നെയായിരുന്നു. ഞങ്ങൾ സധൈര്യം അകത്തേക്ക് കടന്നു.

ചുമരിലെ സാമാന്യത്തിലേറെ വലിപ്പമുള്ള പെയിൻറിങ്ങുകളും ഛായാചിത്രങ്ങളുമൊന്നും ശ്രദ്ധിക്കാൻ ഞങ്ങൾക്ക് സാവകാശമില്ലായിരുന്നു. ഇരിപ്പുമുറിയിൽ നിന്നുള്ള ഒരു വാതിൽ സ്ഫടികക്കഷണങ്ങളാലും മുത്തുകളാലും തിരശ്ശീലകളാലും അലംകൃതമായിരുന്നു. ഒരുപക്ഷേ, അതിനകത്താകാം മൂപ്പില. എന്നാൽ ഈ മുറിയും കോണിയും വരാന്തയും മനുഷ്യസ്പർശനമേററിട്ട് കാലമേറെയായെന്ന് സൂചിപ്പിക്കുന്നവയാണ്.

ഇക്കുറി കാര്യക്കാരനാണ് മുൻകൈ എടുത്തത്. വാതിൽത്തിരശ്ശീല മെല്ലെ വകഞ്ഞുമാററി അകത്തേക്ക് എത്തിനോക്കി. അതൊരു കിടപ്പുമുറിയായിരുന്നു. മുറിയുടെ മദ്ധ്യത്തിലായി കൊത്തുപണികളാലംകൃതമായ, സാമാന്യത്തിലധികം വലിപ്പമുള്ള ഒരു തൂക്കുകട്ടിൽ. കട്ടിലിൽ ഒരു വലിയ മെത്ത മടക്കിവച്ചിരുന്നു. കട്ടിലും പൊടിയും മാറാലയും പിടിച്ച് വികൃതമായിരിക്കുന്നു.

## ആറ്

പെരുച്ചാഴികൾ പെററുപെരുകി സൈ്വരം വസിക്കുന്ന തട്ടിൻപുറത്തും ഇരുട്ടറഞ്ഞുന്ന നിലവറകളിലും പൂപ്പൽഗന്ധം പരന്ന അറപ്പുരയിലുമെല്ലാം മൂപ്പിലയെ തേടിത്തിരഞ്ഞു ഞങ്ങൾ വലഞ്ഞു. കാര്യക്കാരുടെ കണ്ണുകളിലെ അദ്ഭുതം ആശ്വാസമാകുന്നതും ഒടുവിലത് ദയനീയതകലർന്ന നിസ്സഹായതയാവുന്നതും കാണാമായിരുന്നു. ആയുധപ്പുരക്കാരൻേറയും പാറാവുകാരൻേറയും ആവേശം തണുത്തുമരവിച്ചു കഴിഞ്ഞിരുന്നു.

കാര്യങ്ങൾ വ്യക്തമാകാൻ അധികം സമയം വേണ്ടിവന്നില്ല. കോണിച്ചുവട്ടിലെ കിഴവൻെറ ദുരന്തം തുറന്നുതന്ന യാഥാർത്ഥ്യത്തിൻെറ ശൂന്യവും നിസ്സഹായവുമായ അവസ്ഥ ഞങ്ങളെ തളർത്തി. പുതിയ കണ്ടെത്തലുകൾ ഞങ്ങളെ നിരാലംബരും അനാഥത്വബോധമുള്ളവരുമാക്കി എന്നതാണ് യാഥാർത്ഥ്യം. കാര്യക്കാരും ആയുധപ്പുരക്കാരനും പാറാവുകാരനും അടുക്കളക്കാരനും കണക്കപ്പിള്ളയും ആയ ഞങ്ങൾ കേവലം രാമനും, കുട്ടനും ഔസേപ്പും നമ്പ്യാരും പണിക്കരുമായിപ്പോയി. അത് സഹിക്കാനാവാത്തതെങ്കിലും അനിവാര്യമായ മാററമായിരുന്നു. പുതിയ അവസ്ഥയിൽ പ്രതികരിക്കാൻ കഴിയാത്ത ഊർജ്ജമററവരായി ഞങ്ങൾ.

അങ്ങനെ തളത്തിൽ കോണിച്ചുവട്ടിലെ കിഴവൻെറ ജഡത്തിനു മുന്നിൽ ഇനിയെന്തെന്ന് അന്തിച്ചുനിന്ന ഞങ്ങൾ പുറത്തൊരു ആരവം കേൾക്കായി. ഞങ്ങൾ കിഴവനെവിട്ട് ധൃതിയിൽ തളത്തിൻെറ വാതില്ക്കലേക്ക് നീങ്ങി. പാറാവുകാരനില്ലാത്ത, തുറന്നുകിടക്കുന്ന പടിപ്പുരയുടെ കൂററൻ കവാടത്തിലൂടെ പുറംലോകം, ശബ്ദത്തിമർപ്പോടെ സമ്മിശ്രഗന്ധത്തോടെ ശബളിത വർണ്ണത്തോടെ, ആക്രോശങ്ങളും ആർപ്പുവിളികളുമായി അകത്തേക്ക് ഊക്കോടെ ഇരച്ചുവരുന്നത് ഞങ്ങൾക്ക് കാണായി. വെറും പേരുകൾ പേറുന്ന ശരാശരി മനുഷ്യരായ ഞങ്ങൾക്ക് ആ മുന്നേററത്തെ തടുക്കാനോ നിയന്ത്രിക്കാനോ കഴിയുമായിരുന്നില്ല.

അവർ കയ്യൂക്കുള്ളവർ കാര്യക്കാർ എന്ന ക്രമത്തിൽ ഓരോന്നും സ്വയം ചിട്ടപ്പെടുത്തി. അവരുടെ മൂപ്പൻമാർ മാളികപ്പുരയിൽനിന്ന് ആജ്ഞകൾ കൊടുക്കാൻ തുടങ്ങി. വാക്കൈ പൊത്തിയ കാര്യസ്ഥന്മാർ കോണിച്ചുവട്ടിൽ ഉത്തരവുകളെ ഊഴം കാത്തു. മൂപ്പന്മാരുടെ കെട്ടിലമ്മമാരുടെ വിയർപ്പിൽ തടിച്ച മെത്തകൾ കുതിർന്നു. ആയുധപ്പുരയിലെ തുരുമ്പിച്ച ആയുധങ്ങൾക്കു പകരം തിളക്കമുള്ള പുതിയ തോക്കുകളും നവീനായുധങ്ങളും നിറഞ്ഞു. ആയുധങ്ങൾകൊണ്ടും വെടിമരുന്നുകൾകൊണ്ടും നിറഞ്ഞ ഉപശാലകൾക്കു മുന്നിൽ അവരുടെ കാവൽക്കാർ കണ്ണിലെണ്ണയൊഴിച്ച് പാറാവുനിന്നു. അവരുടെ ചുറുചുറുക്കുള്ള ഗുമസ്തന്മാർപോലും കൂററൻ ലഡ്ജറുകൾക്കിടയിൽ, അക്കങ്ങൾക്കും ചിഹ്നങ്ങൾക്കുമിടയിൽ ശ്വാസംവിടാനാവാതെ മുങ്ങിപ്പൊങ്ങിക്കൊണ്ടിരുന്നു. അടുക്കളയിൽനിന്നും വറവിൻെറയും പൊരിവിൻെറയും ഗന്ധമുയർന്നു. കാര്യസ്ഥന്മാർ നാലുപാടും ആജ്ഞകളുംപേറി ഓടിനടന്നു. പാറാവുകാരുണ്ടായിട്ടും ഗോപുരകവാടത്തിലൂടെ അവർ വരികയും പോവുകയും ചെയ്തുകൊണ്ടിരുന്നു.

ഞങ്ങളെ അവർ കണ്ടില്ല. കണ്ടവർ കണ്ടെന്ന് നടിച്ചുമില്ല. ഞങ്ങൾ അവർക്കാരുമായിരുന്നില്ല. കാലക്രമത്തിൽ അവരുടെ ചരിത്രരേഖകളിൽപ്പോലും ഞങ്ങളില്ലെന്നായി.







## നീണ്ടകഥ



# രാജമ്മയുടെ തത്ത


വി. ടി. ഇന്ദുചൂഡൻ


## രണ്ട്

ശവദാഹം കഴിഞ്ഞ് പത്തുദിവസം പരേതയെ അനുസ്മരിക്കാൻ "പാഷാണക്കല്ലു"വച്ച് നെഞ്ഞത്തടിയും പാട്ടും തുടർന്ന് നടത്തുകയുണ്ടായി. പിന്നീട് ആറുമാസം കഴിഞ്ഞപ്പോൾ ആദ്യഭാര്യയുടെ അനുജത്തിയായ അലമേലുവിനെ രംഗയ്യർ വിവാഹംചെയ്തു. ഇവളാണ് നമ്മുടെ ചിത്തിയായിത്തീർന്നത്.

ഒരു ബ്രാഹ്മണന്റെ ആദ്യഭാര്യ മരിച്ചാൽ രണ്ടാമത്ത് കല്യാണംകഴിക്കുമ്പോൾ വാഴക്കല്യാണം വേണമെന്ന് ഒരുപക്ഷമുണ്ടായി. രണ്ടു ഭാര്യമാർ മരിച്ച് മൂന്നാമത്തു കല്യാണം കഴിക്കുമ്പോൾ മാത്രമേ വാഴക്കല്യാണം ആവശ്യമുള്ളു എന്ന് മറ്റൊരുപക്ഷക്കാർ വാദിച്ചു. ഒടുവിൽ രംഗയ്യരും അലമേലുവിന്റെ അച്ഛനും കൂടി പാലക്കാട്ടുപോയി പണ്ഡിതന്മാരായ നാലഞ്ചുശാസ്ത്രിമാരോട് അഭിപ്രായം ചോദിച്ചു. എന്നിട്ടും കാര്യം ഉണ്ടായില്ല. ശാസ്ത്രിമാരും രണ്ടുപക്ഷക്കാരായി ചേരിപിരിഞ്ഞു.

ഒടുവിൽ വയസ്സനായ ഒരു ശാസ്ത്രിയാണ് അന്തിമതീരുമാനത്തിൽ എത്താൻ സഹായിച്ചത്. ഒരാളുടെ ഭാര്യാപദത്തിന് എന്തെങ്കിലും ദോഷം ഉണ്ടെങ്കിൽ അത് ആവാഹിച്ച് ഒരു വാഴയിൽ നിക്ഷേപിക്കുക എന്നതാണ് വാഴക്കല്യാണത്തിന്റെ ആന്തരമായ തത്ത്വം എന്നു ശാസ്ത്രികൾ വിശദീകരിച്ചുകൊടുത്തു. ആദ്യത്തെ ഭാര്യമരിച്ച് രണ്ടാമത്ത് കല്യാണം കഴിക്കുമ്പോഴും ദോഷശങ്കയുണ്ടാവാം. ഏതായാലും മനസ്സിൽ ശങ്കകൾ വച്ചുകൊണ്ടിരിക്കരുത്. 'വാഴക്കല്യാണം കൊണ്ട് ദോഷമൊന്നുമില്ലല്ലൊ. കൊഞ്ചം ദമ്പടി കൂടിവേണം. അമ്പടതാനേ!" ശാസ്ത്രികൾ ഉപസംഹരിച്ചു.

ഈ വിശകലനം എല്ലാവർക്കും ബോധ്യമായി. രംഗയ്യർ ആദ്യം ഒരു വാഴയെ കല്യാണം കഴിക്കണം—എന്നിട്ട് ദോഷങ്ങൾ വാഴയിൽ നിക്ഷേപിച്ച ശേഷം അലമേലുവിനെ വിവാഹം കഴിക്കണം. അപ്പോൾ അലമേലുവിന് അകാലജീവാപായം ഉണ്ടാവില്ല.

വാഴക്കല്യാണം എങ്ങനെ നടത്തണമെന്ന് ശാസ്ത്രിമാർ വിശദമായി പറഞ്ഞുകൊടുത്തു. അത് അത്തം നക്ഷത്രത്തിൻനാൾ വേണം. "ഞായറു കിഴമയോ തിങ്കൾകിഴമയോ ആനാൽ ഉത്തമമാകും." വാഴയെ കല്യാണം കഴിക്കുന്നതിന് പകരം എരുക്ക് എന്ന ചെടിയെ കല്യാണം കഴിക്കുന്നതാണ് നല്ലതെന്ന് ഒരു പക്ഷക്കാർ പറയാതിരുന്നില്ല. തമിഴ്നാട്ടിലെ ശാസ്ത്രീയമായ ബ്രാഹ്മണസമ്പ്രദായം അതാണത്രെ. ഇതിനെപ്പറ്റി കുറച്ച് തർക്കം ഉണ്ടായപ്പോൾ ആദ്യത്തെ ശാസ്ത്രികൾ ഇടപെട്ടു. ദോഷം എന്തെങ്കിലും ഒരു വസ്തുവിലേക്ക് പകരണം, അത്രയേയുള്ളു ഇതിന്റെ തത്ത്വം. "വാഴയാനാൽ ധാരാളമാച്ച്."

അങ്ങനെ വാഴക്കല്യാണത്തിന്റെ ചടങ്ങുകൾ നടന്നു. ഒരു വാഴയെ തുണികൊണ്ട് അലങ്കരിച്ചു. അതിൻമേൽ ഒരു ചരട് ജപിച്ചുകെട്ടി. വരനും ഒരു ശാസ്ത്രികളും മറ്റൊരു ബ്രാഹ്മണനും വാഴയുടെ അടുത്തുചെന്ന് ഇരുന്നു മൂന്നാമത്തെ ബ്രാഹ്മണൻ വാഴ എന്ന വധുവിന്റെ അച്ഛനാണെന്നായിരുന്നു സങ്കല്പം. വരൻ വാഴസ്തുതി ചൊല്ലിയശേഷം വാഴയുടെ അച്ഛനായ ബ്രാഹ്മണൻ വധുവിനെ വരന് ഏല്പിച്ചുകൊടുത്തു അതു കഴിഞ്ഞ് ഹോമവും താലികെട്ടും നടന്നു. ഇങ്ങനെ ക്രിയകൾ മുഴുവൻ നടന്നുകഴിഞ്ഞപ്പോൾ വാഴവെട്ടി താഴെയിട്ടു. പിന്നീടാണ് രംഗയ്യർ അലമേലുവിനെ വിവാഹം ചെയ്തത്.

വാഴക്കല്യാണംകൊണ്ട് രംഗയ്യരുടെ ഭാര്യാപദത്തിനുള്ള ദോഷം മുഴുവൻപോയി എന്നാണ് വിചാരിച്ചിരുന്നതെങ്കിലും വാസ്തവത്തിൽ ദോഷങ്ങൾ ഇപ്പോഴും ബാക്കി ശേഷിച്ചിട്ടുണ്ടാവാം എന്ന് ചിത്തി വിചാരിച്ചു. അല്ലെങ്കിൽ തന്നോട് രാജമ്മയ്ക്ക് ഇത്രയും വിരോധം തോന്നേണ്ട ന്യായമില്ലല്ലോ. അക്കാ മരിച്ചശേഷം തന്റെ സ്വന്തം കുട്ടികളെപ്പോലെയാണ് അലമേലു രാമചന്ദ്രനേയും രാജമ്മയേയും വളർത്തിയത്. തനിക്ക് ആകെ ഒരു സന്തതി മാത്രമേയുള്ളു. പന്ത്രണ്ട് വയസ്സായ സീത മാത്രം.

താൻ രാജമ്മയോട് വല്ലതും ഉപദേശിച്ചിട്ടുണ്ടെങ്കിൽ അത് അവളുടെ ഗുണത്തിനവേണ്ടി മാത്രം ചെയ്തതാണെന്ന് അലമേലു ഇപ്പോഴും വിശ്വസിച്ചു. അവർ ഇങ്ങനെ ഓരോരോ മനോരാജ്യങ്ങളിൽ മുഴുകിയ സമയത്ത് പാർവ്വതി പടിഞ്ഞാറെ കോലായിൽ ഇരുന്ന് തത്തമ്മയെ എങ്ങനെ മോഷ്ടിക്കുകയും ഒളിപ്പിക്കുകയും ചെയ്യാമെന്ന് ആലോചിക്കുകയായിരുന്നു. ഒരുദിവസംമാത്രം ഒളിപ്പിച്ചാൽ മതി. മറ്റന്നാൾത്തന്നെ തത്തമ്മയെ രാജമ്മയ്ക്ക് തിരിച്ചേല്പിക്കാം.

●

ബ്രിട്ടീഷുചക്രവർത്തി ഇന്ത്യ ഭരിച്ചിരുന്നകാലത്ത് മഹാദേവയ്യർ പൊലീസ് സേനയിൽ ഒരു കോൺസ്റ്റബിളായി ച്ചേർന്നു. ഈ പദവിയിൽനിന്ന് ക്രമേണ സേവപിടിച്ച് കയറി അദ്ദേഹം സ്വാതന്ത്ര്യഭാരതം ആയപ്പോഴേക്കും ഒരു സബ് ഇൻസ്പെക്ടറായി ഉയർന്നു. മഹാദേവയ്യരുടെ മൂത്തമകൾ രംഗയ്യരുടെ ആദ്യത്തെ ഭാര്യയായിരുന്നു. രണ്ടാമത്തെ മകളെ സേലത്തുള്ള ഒരു അയ്യർക്ക് കല്യാണംകഴിച്ചുകൊടുത്തു. രംഗയ്യരുടെ ആദ്യ ഭാര്യ മരിച്ചപ്പോൾ മഹാദേവയ്യരുടെ മൂന്നാമത്തെ മകൾ അലമേലു രംഗയ്യരുടെ ഭാര്യയായിത്തീർന്നു. മഹാദേവയ്യരുടെ ഒടുവിലത്തെ മകൻ, ആൺകുട്ടിയായ അനന്തരാമനാണ്. ഈ ചരിത്രം എഴുതുന്ന കാലത്ത് അനന്തരാമന് ഇരുപത്തിനാലുവയസ്സ് പ്രായമുണ്ട്. അയാൾ തന്റെ മഠത്തിൽ സർവ്വാധിപതിയാണ്. അപ്പാവും അമ്മാവും മരിച്ചുപോയി.

അനന്തരാമന് തന്റെ പെങ്ങളുടെ മകളായ രാജമ്മയെ ഇഷ്ടമായിരുന്നു. രണ്ടുപേരും കുട്ടിക്കാലം മുതൽ ഒരുമിച്ചു കളിച്ച്‌വളർന്നവരാണ്. രാജമ്മ യുവതിയും അനന്തരാമൻ യുവാവും ആയി രൂപാന്തരം പ്രാപിച്ചപ്പോൾ അനന്തരാമന്റെ ഉള്ളിൽ രാജമ്മയെപ്പറ്റി എന്തൊക്കെയോ തോന്നി. ഒരുദിവസം അനന്തരാമൻ തന്റെ ഉള്ളിലുള്ള വികാരങ്ങൾ അവളോടു പറഞ്ഞു. രാജമ്മ സശ്രദ്ധം ഈ വർത്തമാനങ്ങൾ കേൾക്കുകയുംചെയ്തു. അനന്തരാമൻ രാജമ്മയുടെ മുഖത്ത് നോക്കിയപ്പോൾ താൻ പറഞ്ഞതെല്ലാം അവൾക്ക സന്തോഷം ഉണ്ടാക്കിയതായിത്തോന്നി.

അപ്പോൾ അയാൾ അവളുടെ കൈപിടിച്ചു. ആ സമയത്താണ് പ്രതീക്ഷിക്കാത്തത് സംഭവിച്ചത്. അവൾ പെട്ടെന്ന് കൈവലിച്ചെടുത്ത്‌കൊണ്ട് പറഞ്ഞു. "തൊടക്കൂടാത്!" താൻ പറഞ്ഞ കാര്യങ്ങളെപ്പറ്റി അവളുടെ അഭിപ്രായം എന്തെന്ന് അയാൾ ചോദിച്ചു. അയാൾ ഇങ്ങനെയെല്ലാം പറയുന്നത് കേൾക്കാൻ തനിക്ക് ഇഷ്ടമാണെന്ന് രാജമ്മ മറുപടിപറഞ്ഞു. പക്ഷേ, കുറച്ചു ദൂരെ നിന്ന് സംസാരിച്ചാൽ മതി. അവൾ ഉപസംഹരിച്ചു. താൻ അവളെ വിവാഹം ചെയ്യുന്നത് അവൾക്ക് സമ്മതമാണോ എന്ന് അനന്തരാമൻ ഒരുദിവസം അന്വേഷിക്കാതിരുന്നില്ല. "അപ്പാകിട്ടെ കേളേൻ" എന്നായിരുന്നു രാജമ്മയുടെ മറുപടി. അച്ഛനോടു ചോദിക്കു എന്ന്.

പരദേശിബ്രാഹ്മണർക്ക് സ്വന്തം പെങ്ങളുടെ മകളെ വിവാഹം ചെയ്യാം. അതിൽ ആചാരവിരുദ്ധമായി ഒന്നും ഇല്ല. മരുമകളെ കല്യാണം ചെയ്യുന്നത് അസാധാരണവുമല്ല. പക്ഷേ, ഇവിടെയുള്ള പ്രശ്നം രംഗയ്യർ സമ്മതിക്കുമോ എന്നതാണ്. മഹാപ്രഭുവായ രംഗയ്യർ തന്റെ ഏക പുത്രിയെ ഏഴയായ അനന്തരാമന് വിവാഹംചെയ്തു കൊടുക്കും എന്ന് വിചാരിക്കാൻ വയ്യ.

അനന്തരാമന്റെ അച്ഛനായ മഹാദേവയ്യർ ജീവിച്ചിരുന്ന കാലത്ത് തന്റെ കുടുംബവും പ്രതാപികളായിരുന്നു. എന്നാൽ ഇപ്പോൾ സ്ഥിതി കഷ്ടംതന്നെ. അനന്തരാമന് ആകെയുള്ള വരുമാനം ഒരു ദേവസ്വത്തിലെ കാര്യക്കാരുടെ ജോലിയിൽനിന്നു കിട്ടുന്ന അമ്പത് ഉറുപ്പിക പ്രതിമാസശമ്പളമാണ്. അമ്പലത്തിൽനിന്ന് നിവേദ്യച്ചോറ് കിട്ടും. അല്പം കൃഷിയും ഉണ്ട്—അത്രേയുള്ളു. അടുത്തകാലത്ത് അനന്തരാമൻ ഒന്നുരണ്ടു പ്രാവശ്യം ചില ഘോഷയാത്രകളിൽ ചേർന്ന് കൊടി പിടിക്കാൻ പോയിരുന്നു. അതും രംഗയ്യർക്ക് ദ്വേഷ്യത്തിനു കാരണമായി എന്നാണ് ആളുകൾ പറയുന്നത്.

അനന്തരാമന്റെ കൈയിൽ മുതലുണ്ടെങ്കിൽ രംഗയ്യർ മകളെ കെട്ടിക്കൊടുക്കുമായിരുന്നു. മുതൽ ഉണ്ടായിരുന്നതു മുഴുവനും അച്ഛനായ മഹാദേവയ്യർ മരിക്കാറായപ്പോഴേക്കും നശിച്ചുപോയി. മഹാദേവയ്യർ തന്നെ കോഴവാങ്ങിയും മറ്റും സമ്പാദിച്ച മുതലാണ്. അതു മുഴുവനും നാമാവശേഷമായി. ഇനി ഇപ്പോൾ രംഗയ്യരുടെ മകളെ കിട്ടാനുള്ള യോഗ്യതയുണ്ടാവാൻ തക്കവണ്ണം പെട്ടെന്ന് പണം സമ്പാദിക്കണമെങ്കിൽ ഒന്നുകിൽ നിധി കിട്ടണം, അല്ലെങ്കിൽ ഭാഗ്യക്കുറി നറുക്ക ലഭിക്കണം.



അങ്ങനെയിരിക്കുമ്പോഴാണ് രാജമ്മയുടെ വിവാഹം നിശ്ചയിച്ച കാര്യം അനന്തരാമൻ അറിഞ്ഞത്. അതോടുകൂടി അയാളുടെ എല്ലാ ആശയും നശിച്ചു. അവളെ ഒന്ന് തൊടാൻപോലും കഴിഞ്ഞില്ലല്ലോ! "തൊടക്കൂടാത്, തൊടക്കൂടാത്" എന്നാണല്ലോ അവളുടെ മന്ത്രം—ഒന്ന് തൊടാനെങ്കിലും കഴിഞ്ഞിരുന്നെങ്കിൽ എന്ന് അനന്തരാമൻ ആശിച്ചു.

സ്വന്തം അച്ഛനെപ്പറ്റി അനന്തരാമന് അഭിമാനം ഉണ്ടായിരുന്നു. വളരെ കേൾവിയുള്ള ആളായിരുന്നു അദ്ദേഹം. പാലക്കാട്ട് പോയപ്പോൾ അനന്തരാമനെ ഒരു ബ്രാഹ്മണൻ മറ്റൊരു ബ്രാഹ്മണന് പരിചയപ്പെടുത്തി കൊടുത്തത് "മഹാദേവയ്യരോടു പുള്ളയാകും" എന്ന വിശേഷണത്തോടുകൂടിയാണ്. ഒരിക്കൽ നെന്മാറയിൽ ച്ചെന്നപ്പോഴും അനന്തരാമനെ ഒരാൾ മറ്റൊരാൾക്ക് പരിചയപ്പെടുത്തി കൊടുത്തത് "മഹാദേവരോടു പുള്ളയാകും" എന്ന വാചകത്തിൽ തന്നെയാണ്. അനേകം സ്ഥലങ്ങളിൽ മഹാദേവയ്യരെ അറിയാത്തവർ ചുരുങ്ങും.

എന്നാൽ, ഇപ്പോൾ, അച്ഛനെപ്പറ്റി അയാൾക്ക് അല്പം ദ്വേഷ്യം തോന്നാതിരുന്നില്ല. സമ്പാദിച്ച പണം മുഴുവനും നശിപ്പിച്ച ആളാണല്ലോ അദ്ദേഹം. പൊലീസ്‌സേനയിൽ നിന്ന് മഹാദേവയ്യർ ഒരു ചീത്തശീലം പഠിച്ചു—മദ്യപാനം. ഉദ്യോഗത്തിൽ ഇരിക്കുമ്പോൾ കാശ് ചെലവില്ലാതെ സേവകന്മാർ മദ്യം കൊണ്ടുചെന്ന് കൊടുക്കുകയും മഹാദേവയ്യർ കുടിച്ച് ശീലിക്കുകയുംചെയ്തു. ഇതു കണ്ട് ദുഃഖംനിറഞ്ഞ അമ്മയാര് അഞ്ചാറു തവണ പുരാണത്തിലെ ശുക്രമുനിയുടെ കഥയും അതിന്റെ ഗുണപാഠങ്ങളും പറഞ്ഞുകൊടുത്തുവെങ്കിലും യാതൊരു പ്രയോജനവും ഉണ്ടായില്ല. അമ്മയാർ മരിച്ചതിന്റെ ശേഷം കുടി വർദ്ധിച്ചു.

പെൻഷൻപറ്റി പിരിഞ്ഞശേഷം സേവകൻമാരുടെ എണ്ണം കുറയുകയും ഒരു കൊല്ലത്തിനുള്ളിൽ ഈ വർഗ്ഗം തീരെയില്ലാതാവുകയുംചെയ്തു. അപ്പോൾ സ്വന്തം കാശ് ചെലവിട്ട് നാടൻ ചാരായം കുടിക്കാൻ തുടങ്ങി. പഴയ കൂട്ടുകാരനായിരുന്ന നാണാസ്വാമി നിത്യവും കുടിയിൽ പങ്കാളിയായിരുന്നു. ഒരു ദിവസം മഹാദേവയ്യർ കലശലായി ഛർദ്ദിച്ചു. ഡോക്ടർ പരിശോധിച്ചപ്പോൾ മഹോദരമാണ് രോഗം എന്നുപറഞ്ഞു. മേലാൽ ചാരായം തൊടാൻ പാടില്ലെന്ന് ഡോക്ടർ കല്പിച്ചു.

മഹാദേവയ്യരുടെ വയറു ക്രമേണ വീർത്തുവരുന്നുണ്ടായിരുന്നു. ഭക്ഷണം കഴിക്കാൻ രുചിയില്ല. തീരെ എഴുന്നേല്ക്കാൻ വയ്യാതെ കട്ടിലിന്മേൽ മലർന്നു കിടക്കുന്ന സമയത്ത് നാണാസ്വാമി കൂട്ടുകാരന്റെ സ്ഥിതി അന്വേഷിക്കാൻ എത്തി. നാണാസ്വാമി അപ്പോൾ മദ്യപിച്ചിരുന്നു. മദ്യത്തിന്റെ മണം കേട്ടപ്പോൾ മഹാദേവയ്യർ ദീർഘമായി നിശ്വസിച്ചുകൊണ്ട് പറഞ്ഞ കാര്യങ്ങൾ നാണാസ്വാമി എല്ലാ സ്നേഹിതന്മാരോടും പറയാറുണ്ട്.

(തുടരും)

## നോവൽ ആറ്

# ഉത്തരായനം

**ആനന്ദ്**

ഓരോ ദിവസവും രാവിലെ വന്നാൽ ഞാൻ എല്ലാ യൂണിററുകളിലൂടെയും ഒരു പ്രാവശ്യം ചുററിയടിക്കുന്നു. യന്ത്രങ്ങളുടെ പ്രവർത്തനത്തെപ്പററി അന്വേഷിക്കുന്നു. മനുഷ്യരുടെ പ്രവൃത്തി നിരീക്ഷിക്കുന്നു. നിർമ്മിക്കേണ്ടവയെക്കുറിച്ച് നിർദ്ദേശങ്ങൾ കൊടുക്കുന്നു. നിർമ്മിച്ചവ നോക്കി തൃപ്തിപ്പെടുന്നു. പ്രശ്നങ്ങൾ പലപ്പോഴും ഉയർന്നുവരാറുണ്ടെങ്കിലും, ജോലി ബുദ്ധിമുട്ടില്ലാത്തതല്ലെങ്കിലും ഈ ഷോപ്പുകൾക്കകത്തു് കിട്ടുന്ന സ്വാസ്ഥ്യം ഒരുവന് വേറെയെങ്ങും കിട്ടില്ല. തീർക്കാവുന്ന പ്രശ്നങ്ങളേയുള്ളൂ, നേരിടാവുന്ന വെല്ലുവിളികളേയുള്ളൂ. ഉരുക്കിയ ലോഹംപോലെ കിടക്കുന്ന ഒരുവൻ ഇതിനകത്തേക്ക് കടക്കുമ്പോൾ അറിയാതെതന്നെ ഒരു കാസ്റ്റിങ്ങായി ഉറയ്ക്കുന്നു. കർമ്മം ഇവിടെ ഒരു അനുഗ്രഹമാണ്. അതു് ഓരോരുത്തനേയും അവന്റെ ഇടത്തിലും തടത്തിലും നീക്കുപോക്കില്ലാതെ ഉറപ്പിക്കുന്നു.

ഓംകാർനാഥ് ആണ് എനിക്ക് കർമ്മത്തെപ്പററി പറഞ്ഞുതന്നതു്. ഓംകാറിനെ ഞാൻ ചെറുപ്പത്തിലേ അറിയും. അന്ന് അവൻ ഗ്രാമത്തിലെ ഏററവും തെറിച്ച കുട്ടിയായിരുന്നു. മററു കുട്ടികളെല്ലാം അവനെ ഭയപ്പെടുകയോ ആരാധിക്കുകയോ ചെയ്തു. പക്ഷേ, വളരെക്കാലത്തിനുശേഷം നഗരത്തിൽവച്ചു കണ്ടപ്പോൾ ഓംകാർ വേറൊരാളായിക്കഴിഞ്ഞിരുന്നു. ഗീതയിലും ധർമ്മത്തിലും അടിയുറച്ചു വിശ്വസിക്കുന്ന ഒരു കർമ്മയോഗി. പരീക്ഷകൾ പാസ്സായി സർവീസിൽ ചേർന്നതിനുശേഷം ഒരു മജിസ്ട്രേട്ടായി ജോലിനോക്കുകയായിരുന്നു അയാൾ. അടിക്കടി ഉയർന്നുകൊണ്ടിരുന്ന കാലം. മനുഷ്യന് പററുന്ന താളപ്പിഴകൾ അധികവും അവൻ അവന്റേതല്ലാത്ത പണികളിൽ ഇടപെടുന്നതുകൊണ്ടാണെന്ന് അയാൾ വിശ്വസിച്ചു. തന്റെ വിജയത്തിനു നിദാനം താൻ തന്റേതല്ലാത്ത പ്രശ്നങ്ങളെ മറന്ന് സ്വന്തം കർത്തവ്യത്തിൽ മാത്രം കേന്ദ്രീകരിക്കുന്നതാണെന്ന് അയാൾ പറയാറുണ്ട്. നാം നമ്മുടെ കർമ്മം ചെയ്താൽ മാത്രം പോരാ, നമ്മുടേതല്ലാത്തതിൽനിന്ന് ഒഴിഞ്ഞു നിൽക്കുകകൂടി വേണം. എന്താണീ കർമ്മം എന്നുപറയുന്നതു്? എങ്ങനെയാണ് നാം നമ്മുടെ കർത്തവ്യം കണ്ടെത്തുക? ഒരുദിവസം ഞാൻ അയാളോടു ചോദിച്ചു. തന്റെ വാദത്തെ ഒരു സിദ്ധാന്തമായിത്തന്നെ മനസ്സിലാക്കിയ ആളായിരുന്നു ഓംകാർ. അയാൾ പറഞ്ഞു: "ഒരു അമരവിത്തിനെ എടുക്കൂ. അതിന്റെ കർമ്മം എന്താണ്? മുളച്ച്, ഒരു അമരച്ചെടിയായി വളർന്ന്, കമ്പിൽ പടർന്ന്, പൂത്ത്, അമരവിത്തുകളുണ്ടാക്കി, കരിഞ്ഞുപോകുക." "പക്ഷേ, എല്ലാ അമരവിത്തുകളും ഒന്നുപോലെ മുളയ്ക്കുന്നു, കായ്ക്കുന്നു. അവയ്ക്ക് ഒരു വ്യത്യാസവും സംഭവിക്കുന്നില്ല. മനുഷ്യൻ മാറുകയും പുരോഗമിക്കുകയും ചെയ്യുന്നു," ഞാൻ പ്രതിഷേധിച്ചു. ഓംകാർ നിഷ്കരുണം എന്നെ തിരുത്തി. "ദൈവം അമരച്ചെടിയുണ്ടാകട്ടെ എന്നു പറഞ്ഞപ്പോൾ ഉണ്ടായതാണ് അമരച്ചെടി എന്ന് നിങ്ങൾക്കു തോന്നുന്നുണ്ടോ? കഷ്ടം! നിങ്ങൾക്കിത്ര വിവരമില്ലാതായാലോ? ഭൂമിയിൽ ജീവിതം ഉദയംകൊണ്ട അന്നു മുളച്ചതും എന്നെന്നും വളരുകയും വികസിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതുമായ പരിണാമത്തിന്റെ വൃക്ഷത്തിലെ ഓരോ കൊമ്പിലേയും അവസാനത്തെ ഫലവും അനന്തരാവകാശിയുമാണ് ഓരോ ജീവിയും. വളർച്ചയെന്ന ഈ എണ്ണമില്ലാത്ത കൊമ്പുകളുടെ വഴികളിൽ, ഓരോരുത്തനും അവസാനം, അമരവള്ളി കമ്പിനെ എന്നപോലെ സ്വന്തം സ്വന്തം കർമ്മം കണ്ടെത്തുന്നു." ഏതു സമ്പദ്‌വ്യവസ്ഥ പിന്തുടരുന്നതായാലും, ഓരോ സമുദായത്തിന്റേയും ഉന്നം അതിനകത്തെ ഓരോ വ്യക്തിയുടേയും കർത്തവ്യം കൂടുതൽ വ്യക്തമായി നിർവ്വചിക്കുകയാണെന്ന് അയാൾ പറഞ്ഞു. ആധുനികയുഗത്തിലെ പ്രത്യയശാസ്ത്രങ്ങളിലെല്ലാം കർമ്മത്തിലേക്കുള്ള മടങ്ങിപ്പോക്ക് അയാൾ കണ്ടു. ഞങ്ങളെ സന്ദർശിക്കാൻ വന്നതായിരുന്നു ഓംകാർ. നാട്ടിലെങ്ങും ഭീകരപ്രവർത്തകർ നിയമനിർമ്മാതാക്കളേയും നീതിപാലകരേയും വധിച്ചുകൊണ്ടിരുന്ന കാലം. ഒരൊററ അംഗരക്ഷകനോ, സ്വന്തം കൈയിൽ ഒരു ആയുധംപോലുമോ ഇല്ലാതെയാണ് അയാൾ വന്നതു്. കസേരയിൽ നിശ്ചിന്തനും നിസ്സംഗനുമായി ചാഞ്ഞിരുന്ന് അയാൾ പറഞ്ഞു: "പണ്ട് നാലു വർണ്ണങ്ങളും നാലു് ആശ്രമങ്ങളും ഉണ്ടായിരുന്നു. ഓരോ മനുഷ്യനും ഓരോ സമയത്തു് ചെയ്യേണ്ടതെന്തെന്ന് അറിയാമായിരുന്നു. സമൂഹജീവിതത്തിന് ക്രമവും സ്ഥിരതയും ഉണ്ടായിരുന്നു. പതുക്കെപ്പതുക്കെ ആ ക്രമത്തേയും സ്ഥിരതയേയും നാം വീണ്ടും കണ്ടെത്തും. ഈ ശാസ്ത്രവും വിപ്ലവംതന്നേയും അതേ ക്രമത്തേയും സ്ഥിരതയേയുമാകുന്നു ഉന്നംവയ്ക്കുന്നതു്." എന്നിട്ട് അയാൾ ഗീതയിൽനിന്ന് ഒരു ശ്ലോകം ഉദ്ധരിക്കുവാൻ തുടങ്ങി:

'ശ്രേയാൻ സ്വധർമ്മോ വിഗുണഃ<br>
പരധർമ്മാത് സ്വനുഷ്ഠിതാത്<br>
സ്വധർമ്മേ നിധനം ശ്രേയഃ<br>
പരധർമ്മോ ഭയാവഹഃ'

ഗീത ഉദ്ധരിക്കുമ്പോൾ അയാളുടെ കണ്ണുകൾ താനേ പാതി അടയും. മുഖം മേലോട്ടുയരും. ധ്യാനനിരതന്റെയല്ല, സമാധി പ്രാപിക്കാൻ പോകുന്ന ഒരാളുടെ പ്രതീതിയാണ് ആ സന്ദർഭങ്ങളിൽ അയാൾ എന്നിൽ ജനിപ്പിക്കാറ്. ഭയം തോന്നും. ആത്മന്യേവാത്മനാ തുഷ്ടനായിരിക്കുന്നവനാണ് സ്ഥിതപ്രജ്ഞനെന്ന് ഓംകാർ പറയുന്നു. സ്ഥിതപ്രജ്ഞത മരണമാണോ? മരണം അയാളുടെ കണ്ണുകളിൽ അന്നേ തുടങ്ങുവാൻ തുടങ്ങിയിരുന്നുവോ? ഒരു പാട്ടുപോലെയാണ് മരണമെന്ന് ആരോ പറയുന്നു. ഈ പ്രിയപ്പെട്ട സിംഫണി കേട്ടുനിൽക്കുമ്പോൾ എന്റെ മനസ്സ് വെള്ളത്തിലെന്നപോലെ താഴുന്നതായി തോന്നുന്നു. ഈ സിംഫണി എനിക്ക് പ്രിയപ്പെട്ടതായിത്തീർന്നതിൽ ഓംകാറിനു പങ്കുണ്ട്. മരിച്ചുപോയ ഓംകാർ.

രക്താർബുദമായിരുന്നു ഓംകാറിന്റെ രോഗം. മുപ്പത്തഞ്ചുവയസ്സിലാണ് അയാൾ രോഗബാധിതനായതു്. അഥവാ മുപ്പത്തഞ്ചുവയസ്സുവരെ അയാൾ തനിക്കുള്ളിൽ വളരുന്ന രോഗത്തെപ്പററി അറിഞ്ഞില്ല. പാവം ഓംകാർ. തനിക്കകം മാറിക്കൊണ്ടിരിക്കുന്നതിനെപ്പററി തെല്ലും അറിയാതെ, അയാൾ കള്ളവുകൾ തെളിയിച്ചും അക്രമികളെ ശിക്ഷിച്ചും ജീവിതം തുടർന്നു. ഭരിക്കുന്നതു് ഏതുകക്ഷിയായാലും അതാതുകാലത്തെ ഗവണ്മെൻറുകൾക്കെതിരെ വാളെടുത്തവരെയെല്ലാം അയാൾ വകവരുത്തി. അപ്പോഴാണ്, തന്റെ ഉയർച്ചയുടെ പാരമ്യത്തിൽ, കർമ്മത്തിന്റെ കമ്പുകളിൽ മുറുകിപ്പടർന്നു നിൽക്കെ, അയാൾക്കു പെട്ടെന്ന് കൈകളും കാലുകളും കുഴയുന്നതായും തന്റെ പിടിയയയുന്നതായും തോന്നിത്തുടങ്ങിയതു്. നിലക്കടലയിലും മുട്ടയിലും ഗോതമ്പിലും മീനിലുംകൂടി അയാൾക്കകത്തു കടന്നുകൂടിയ ആവശ്യത്തിൽ കൂടുതലായ ചെമ്പ് പതിവുപോലെ പുറത്തുപോകാതെ അയാളുടെ രക്തത്തിൽ അലിഞ്ഞുകിടന്നു. കരളിലും കണ്ണിലും തലച്ചോറിലും അടിഞ്ഞുകൂടി. ഞരമ്പുകൾ പ്രവർത്തിക്കാതായി. കൈവിരലുകൾ ചുരുണ്ടുകൂടി. അവയവങ്ങൾ വിറങ്ങലിച്ചു. നാവു തളർന്നു. ക്ഷീണം തുടങ്ങി. വിവരിക്കാനാവാത്ത വേദനയും വിമ്മിഷ്ടവും സഹിച്ച്, ഒടുവിൽ ഒരു ഭീകരപ്രവർത്തകനാലും ആക്രമിക്കപ്പെടാതെ, മുറിവൊന്നും ഏല്ക്കാതെ അയാൾ സ്വയം മരിച്ചു. ആരറിഞ്ഞു, ആത്മന്യേവാത്മനാ തുഷ്ടനായി ഓംകാർ നാഥ് കർമ്മത്തിൽ മുഴുകിയപ്പോൾ, അയാളുടെ ശരീരം അതിന്റെ സ്വഭാവം കൈവെടിയുകയായിരുന്നുവെന്ന്? ഒരു വൈദ്യനും അതിനെ വീണ്ടും അതാക്കുവാൻ, അയാളെ അയാളാക്കുവാൻ കഴിഞ്ഞില്ല.

ഞാൻ ഹസ്സൻമാസ്റ്റർ എന്നു വിളിക്കുന്ന ഞങ്ങളുടെ മാസ്റ്റർ പാറേറൺമേക്കറുടെ അടുത്തേക്കു നടന്നു. പുരികംകൂടി നരച്ച വൃദ്ധൻ. നീണ്ടകാലത്തെ സേവനത്തിനുശേഷം ഹസ്സൻമാസ്റ്റർ ജോലിയിൽനിന്ന് പിരിയുകയാണ്. മാസ്റ്റർക്ക് ബാദ്ധ്യതകളൊന്നും ബാക്കിയില്ല. മക്കളുടെ മക്കൾപോലും വിവാഹിതരാകുകയും ജോലി നേടുകയും ചെയ്തിരിക്കുന്നു. എന്നിട്ടും മാസ്റ്റർ പണിയെടുത്തുകൊണ്ടിരുന്നു. റെക്കോർഡുകളിൽ പതിനഞ്ചുവയസ്സ് കുറച്ചാണത്രേ കാണിച്ചിരിക്കുന്നതു്. വയസ്സ് കുറച്ചു കാണിച്ചതു് താനല്ല, മാനേജ്മെൻറാണെന്ന് അയാൾ പറയുന്നു. ഫാക്ടറിക്ക് അയാളെ ആവശ്യമുണ്ട്. "അല്ലെങ്കിൽ ഞാൻ എന്നേ പിരിയുമായിരുന്നു," മാസ്റ്റർ പറയും.

ഞാൻ ചെന്നതു് മാസ്റ്റർ കണ്ടില്ല. വിഷമം പിടിച്ച ഒരു മോഡലിൽ പണിയുകയായിരുന്നു അയാൾ. വിഷമം പിടിച്ചവ അയാൾ മററുള്ളവർക്ക് കൊടുക്കുകയില്ല. "എങ്ങനെയുണ്ട് ജോലി, മാസ്റ്റർ?" ഞാൻ കുശലം ചോദിച്ചു. നിമിഷനേരത്തേക്ക് മുഖമുയർത്തി സപ്രമോദം ആശംസിച്ച് വീണ്ടും പണിയിൽ കണ്ണുനട്ടുകൊണ്ട് അയാൾ പറഞ്ഞു: 'നോക്കൂ, സർ, ഏതാണ്ടിതുപോലൊന്ന് ഞാൻ പത്തുകൊല്ലംമുമ്പ് ഉണ്ടാക്കിയിട്ടുണ്ട്. നിങ്ങൾക്കറിയില്ല. അന്ന് നിങ്ങൾ ഫാക്ടറിയിലില്ലായിരുന്നു. പലതവണ ശ്രമിച്ചിട്ടാണ് നേരെയായതു്. അതുകൊണ്ട് ഇതു കണ്ടപ്പോൾ വിചാരിച്ചു, പോകുംമുമ്പ് ഒരിക്കൽക്കൂടി ഇതിൽ പണിയാമെന്ന്. പിന്നെ, ആങ്, ഒരു വ്യത്യാസംമാത്രം. അന്ന് അതു് ഇരുമ്പിലായിരുന്നു കാസ്റ്റ് ചെയ്തതു്. എന്താണാവോ ഇതു് അലോയിയിൽ കാസ്റ്റ് ചെയ്യാൻ പറഞ്ഞതു്? ആർക്കു പറയാം? ഞാൻ അതു പറയുമെന്ന് അയാളും പ്രതീക്ഷിച്ചു കാണില്ല. മാസ്റ്റർ വീണ്ടും തന്റെ പണിയിൽ മുഴുകിപ്പോയി. അലോയ് ആയാലെന്താണ്, ഇരുമ്പായാലെന്താണ് എന്ന മട്ടിൽ.

ഞാൻ അയാളോട് പിരിഞ്ഞു കഴിഞ്ഞാൽ എന്തു ചെയ്യാനാണ് ഉദ്ദേശ്യമെന്നു ചോദിച്ചു. "ഒരുപാടു കൊല്ലം പണിയെടുത്തു. ഒരുപാട് വിഷമംപിടിച്ച മോഡലുകളുണ്ടാക്കി. എനിക്കിപ്പോൾ മനസ്സിലാകാത്തതു് ഒന്നാണ്," അയാൾ പണിയിൽനിന്ന് കണ്ണെടുക്കാതെതന്നെ തുടർന്നു: "എന്തിനാണ് ഇവർ വയസ്സായെന്നു പറഞ്ഞു് പണിയെടുക്കുന്നവരെ പിരിച്ചുവിടുന്നതു്? ജീവിതംതന്നെ പണിയല്ലേ? ജീവിക്കാനരുതാത്തവിധം ഒരു വയസ്സാകലുണ്ടോ?"

അതിന് രണ്ടു കാരണങ്ങളുണ്ട്, ഞാൻ വിശദീകരിച്ചു. ഒന്നാമതു്, വയസ്സായവർ ചെറുപ്പക്കാർക്കുവേണ്ടി സ്ഥലമൊഴിയണം. രണ്ടാമതു്, വയസ്സായവർ സ്വയം പണി നിറുത്തി വിശ്രമിക്കണം.

"ഇല്ല, എനിക്ക് യോജിക്കാൻ കഴിയില്ല സർ," മാസ്റ്റർ ശിരസ്സുയർത്തി. അയാൾ ശക്തിയായി തലയാട്ടുന്നുണ്ടായിരുന്നു. "എല്ലാവർക്കും ഇന്നല്ലെങ്കിൽ നാളെ ചത്തു സ്ഥലമൊഴിയണം. പെൻഷനിൽ അയയ്ക്കുന്നതുകൊണ്ട് കിട്ടുന്ന സ്ഥലം ഒഴിവുകൾ തന്നെ ചത്തുപോകുന്നതുകൊണ്ടും കിട്ടും. രണ്ടാമതു്, പിരിഞ്ഞുകഴിഞ്ഞാൽ... പിരിഞ്ഞു കഴിഞ്ഞാൽ വേറെ എന്തു വേണമെന്നാണ് അവർ പറയുന്നതു്? വേറെ എന്ത്... എന്ത് ചെയ്യാൻ?..." അയാളുടെ തലയാട്ടൽ നിന്നു. ശബ്ദം ഇടറി. ശിരസ്സ് വീണ്ടും കുനിഞ്ഞ് അയാൾ വീണ്ടും തന്നിലേക്കുതന്നെ മടങ്ങി.

എനിക്ക് അയാളോടു സഹതാപം തോന്നി. ഇപ്പോൾ മാനേജ്മെൻറ് അനുവദിക്കുകയാണെങ്കിൽ അയാൾ സ്വയം വയസ്സ് താഴ്ത്തുമായിരുന്നു.

ഞാൻ ഉത്തരമൊന്നും പറയുമെന്നു പ്രതീക്ഷിക്കാത്തതുപോലെ അയാൾ വീണ്ടും പണിയിൽ മുഴുകിപ്പോയി. ഞാൻ അയാളുടെ മേശപ്പുറത്തു കിടന്നിരുന്ന ഒരു ഡ്രോയിങ് നോക്കി. അനുവദിച്ചിട്ടുള്ള ടോളറൻസ്. ലോഹം തണുക്കുമ്പോൾ ചുരുങ്ങുന്നതിനുവേണ്ടി ആദ്യമേ കൂട്ടി വയ്ക്കേണ്ട അളവ്. ആ അളവനുസരിച്ച് സെററ് ചെയ്ത കോൺട്രാക്ഷൻ റൂൾ. കാസ്റ്റ് ചെയ്യുന്ന ലോഹത്തിന്റെ വികാസത്തിനനുസരിച്ച് നീട്ടിയ സെൻറിമീററുകൾ. പാറേറൺമേക്കറുടെ സെൻറിമീററിന് സെൻറിമീററിന്റെ നീളമല്ല. അയാളുടെ സെൻറിമീററുകൾ നിർദ്ദേശമനുസരിച്ച് നീളുകയും ചുരുങ്ങുകയും ചെയ്യുന്നു. ഹസ്സൻമാസ്റ്റർക്ക് സ്വന്തമായൊരു അളവില്ല. ഹസ്സൻ മാസ്റ്റർ ഹസ്സൻമാസ്റ്ററല്ല. മററുള്ളവർ നിർദ്ദേശിക്കുന്ന മാസ്റ്ററാണ് ഹസ്സൻ. പിരിഞ്ഞുകഴിഞ്ഞാൽ വേറെ എന്ത്... പാറേറൺ മേക്കിങ്ങാണ് ഹസ്സന്റെ കർമ്മം. അതിൽ അയാൾ അസാമാന്യമാംവിധം വൈദഗ്ദ്ധ്യം നേടി. നിഷ്ഠകൊണ്ട് വേറൊന്നുമല്ലാതായി. മാസ്റ്ററായി. അതുകൊണ്ട് വേറൊന്നുമല്ലാതായി. ഈ സിംഫണിയല്ലാതെ അയാൾക്കൊരു സിംഫണിയില്ല. ജീവിതമില്ല. ഇതു് നിന്നാൽ അയാൾ നിന്നു. ക്രെയിൻ അപകടങ്ങളൊന്നും പററാതെ, ക്രെയിനിന്റെ അടിയിൽപ്പെടാതെയും ഇഷ്ടികകൾ തലയിൽ വീഴാതെയും, എഴുപതാം പിറന്നാളിന് വിശ്രമിക്കാൻ വീടെത്തുമ്പോൾ പൊടുന്നനെ ഹസ്സൻമാസ്റ്റർ തന്റെ രക്തം ദുഷിച്ചതായി കണ്ടെത്തുമോ? താൻ എന്നോ താൻ അല്ലാതായിക്കഴിഞ്ഞുവെന്ന സത്യം? ഏകാഗ്രമായി, വേറെയൊന്നും ഓർക്കാതെ, അറിയാതെ, തന്റെ കണ്ണടയിൽക്കൂടി നീട്ടിയ നോട്ടം എവിടെയോ ഒരു തിരിയുളിപോലെ തിരിച്ചിറക്കി അയാൾ പണിതു. മരിച്ചതിനുശേഷം ഈജിപ്ഷ്യൻ സംസ്കാരം വളരെക്കാലം സംസ്കരിക്കപ്പെടാതെ കിടന്നു. ചത്തതിനുശേഷവും സൂര്യൻ അസ്തമിക്കുന്നതുവരെ പാമ്പിന്റെ വാൽ അനങ്ങിക്കൊണ്ടിരിക്കും....

തൂണിൽ കൈവച്ച് ഞാൻ ഓക്കെസ്ട്രാ ശ്രവിച്ചുകൊണ്ടു നിന്നു. അതിന്റെ രാഗം പതിവില്ലാത്തവിധം ശോകാകുലമായിത്തീരുന്നതായി തോന്നി. ഒരു പാട്ട് കുർബാനയുടെ മട്ടിൽ. എനിക്ക് എന്റെ ഭാര്യയുടെ നനഞ്ഞ കണ്ണുകൾ ഓർമ്മവന്നു. എന്തിനാണ് അവൾ കരഞ്ഞതു്? ഞാൻ അവളോട് സ്നേഹം പ്രകടിപ്പിച്ചിട്ട് വളരെ നാളുകളായി. ഇന്ന് രാവിലെ അവളുടെ കഴുത്തിലെ കറുത്ത പുള്ളിയിൽ തലോടി ഓമനവാക്കു പറഞ്ഞതിൽ എനിക്ക് ചാരിതാർത്ഥ്യം തോന്നി.

(തുടരും)

## കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്ന ഗോപാല മേനോൻേറതു്. കീഴ്ജാതിക്കാരെ കൊല്ലാൻ പോലും മടിക്കാത്തവരായിരുന്ന ഗോപാല മേനോൻെറ പ്രപിതാമഹന്മാർ. പക്ഷേ, ഗോപാല മേനോൻെറ കാലമായപ്പോൾ ആ തറവാടു തകർന്നു. പല്ലക്കിനു പകരം റിക്ഷയായി. പരമുവായിരുന്ന ഗോപാല മേനോൻെറ റിക്ഷാക്കാരൻ. കാലത്തിൻെറ തിരക്കഴിയിൽ വീണ പരമു ഒരു കൊലപാതകിയായി. പന്ത്രണ്ടു കൊല്ലത്തെ ജയിൽവാസത്തിനുശേഷം പരമു നാട്ടിലെത്തിയപ്പോൾ എല്ലാം മാറിക്കഴിഞ്ഞിരുന്നു. അമ്മ മരിച്ചതു പോലും വഴിവക്കിലെ പായക്കടയിൽ വച്ചാണ്. ഭാര്യയും മക്കളും? ഇനി തുടർന്നു വായിക്കുക:

# ജീവപര്യന്തം

## നോവൽ നാല്

തെക്കേക്കുന്നത്തെ മുററത്തു് മുന്നു കുതിരകളെ പൂട്ടുന്ന വണ്ടി എത്തിയതു് കേശവമേനോൻ കളഞ്ചം മാനേജരായതിനുശേഷം.

അന്യംവന്നു പോവുമെന്ന ഘട്ടമെത്തിയപ്പോൾ തെക്കേക്കുന്നത്തെ തറവാടിൻെറ ഭരണഭാരം കൈയേൽക്കാൻ വന്നെത്തിയ പട്ടരച്ചൻ. പട്ടരച്ചനു് ആകെ കിട്ടിയതു് ഒരു താക്കോൽക്കൂട്ടം.

നാലുകെട്ടിൻെറ മോന്തായവും കഴുക്കോലുമെല്ലാം ഉരുണ്ടുവീഴാൻ തിടുക്കം കൂട്ടിനിൽക്കുന്നു. പത്തായം കാലി. പാട്ടം അളക്കാൻ മറന്നുപോയ പാട്ടക്കാർ. കൂമ്പടഞ്ഞു ബാധിച്ച തെങ്ങുകൾ. ഇതെല്ലാം പോരാത്തതിനു് വേണ്ടത്ര പേരുദോഷവും.

അഗ്നിപരീക്ഷകളിൽനിന്നു് തറവാടിനെ കാത്തുരക്ഷിച്ചതു് നിലവറയിൽ ഭദ്രമായി സൂക്ഷിക്കുന്ന രാവുണ്ണിമേനോൻെറ വാൾ.

കൊച്ചുണ്ണിയുടെ കാലിടറി. പല്ലക്കു താഴെവീണു് തണ്ടൊടിഞ്ഞു. രാവുണ്ണിമ്മാവൻ തെറിച്ചു ദൂരെ.

എണ്ണയിലും കുഴമ്പിലും കുളിച്ചു് രാവുണ്ണിമ്മാവൻ കളപ്പുരയിൽ രണ്ടു കൊല്ലം. നാട്ടുകാർ അടക്കം പറഞ്ഞു:

"ആ പേങ്ങൻ മൂപ്പൻെറ പ്രാക്കാ."

ചോരകുടിച്ചു വീർത്ത പോത്തട്ടകൾ ബോധംകെട്ടു് താഴെവീണു. കാക്കകൾ ആ അട്ടകളെ കൊത്തിപ്പറന്നു.

രണ്ടുരാത്രിയും രണ്ടു പകലും ഉണ്ണിപ്പൻെറ ശവം ചിറയിൽ. കഴുകനും കാക്കയും കൊത്തിവലിച്ചു. പങ്കപററാൻ രാത്രിയിൽ കുറുക്കന്മാരും.



പട്ടച്ചാരായത്തിൽ മുങ്ങിക്കുളിച്ച പറയന്മാർ വന്നു് അഴുകിത്തുടങ്ങിയ ശവത്തിൻെറ അവശിഷ്ടങ്ങൾ തണ്ണിച്ചാലിലെ പാടത്തിൻെറ ഇറമ്പിൽ ആഴത്തിൽ കുഴിച്ചിട്ടു.

പക്ഷേ, മരിച്ചിട്ടും ഉണ്ണിപ്പൻ പകരം വീട്ടാനെത്തി!

ശാപംകിട്ടിയ തറവാട്ടിൽ കയറിയിറങ്ങുന്നതു് ശാപത്തിൻെറ പങ്കുപററാൻ. രാവുണ്ണിമ്മാവൻ മരിച്ചപ്പോൾ സംബന്ധക്കാർ തടിതപ്പി. അവർക്കു വാതിൽ തുറന്നുകൊടുക്കാൻ പുതിയ അച്ചിമാരുണ്ടായി.

പിള്ളേരുടെ തലതിരിഞ്ഞു. പത്തായം പെറും, ചക്കികുത്തും, അമ്മവെയ്ക്കും, ഞാനുണ്ണും. പത്തായം പ്രസവിക്കാതായപ്പോൾ അവററകൾ നാലുവഴിക്കു്.

ഗതികെട്ടാൽ പുലി പുല്ലല്ല മണ്ണുവരെ തിന്നും. അതു തെളിയിച്ചതു് മണ്മറഞ്ഞുപോയ ഒരു ചിററമ്മ. തെക്കേക്കുന്നത്തു തറവാടിനു് തീരാക്കളങ്കം വരുത്തിവച്ച മൂധേവി.

ചെത്തുകാരൻ കൊച്ചപ്പിയുടെ മുമ്പിൽ മാനംകെട്ടു് അവർ കൈനീട്ടി:

"പിള്ളേരു് പഷ്ണ്യാ കൊച്ചപ്പി. എവിടന്നെങ്കിലും രണ്ടുനാഴി അരി കൊണ്ടത്താ"

"അടിയൻ കൊണ്ടത്തരാം," കൊച്ചപ്പി ഏററു. "ക്ടാങ്ങള് പഷ്ണികെടക്കണെ കാര്യം അടിയത്തിനു് ഓർക്കാൻമേലാ."

അതൊരു പതിവായി.

കൊച്ചപ്പിയുടെ ഔദാര്യം കൊണ്ടു് അത്താഴപ്പഷ്ണി കഷ്ടിച്ചു നീങ്ങിക്കിട്ടി. അറിഞ്ഞിട്ടും മററു ചിററമ്മമാർ അറിയാത്ത ഭാവം നടിച്ചു. തെല്ലു കഞ്ഞിവെള്ളമെങ്കിലും മോന്തി വയറുനിറച്ചു കിടക്കാമല്ലോ?



പക്ഷേ പോരെടുക്കുമ്പോൾ കുത്തും.

"കണ്ട ചോവൻെറ കയ്യീന്നു് എരന്നു വാങ്ങിത്തിന്നണുണ്ടു്. എന്തിനാണാവോ."

"അതിൻെറ പങ്കു് നക്കിത്തിന്നണുണ്ടല്ലോ" ചിററമ്മ തിരിച്ചടിക്കും.

ഒരു സന്ധ്യയ്ക്കു് ആരും കാണാതെ ഒരു പാത്രം കള്ളു് ചിററമ്മയെ ഏല്പിച്ചുകൊണ്ടു് കൊച്ചപ്പി സ്വകാര്യം പറഞ്ഞു:

"അന്തിക്കള്ളാ. ഒറങ്ങാൻനേരം മോന്തിക്കെടന്നോ. ഒറക്കോം കിട്ടും ചരീരോം നന്നാവും."

"ശരീരം നന്നായിട്ടു എന്താ ഗുണം കൊച്ചപ്പി?" ചിററമ്മ അർത്ഥംവച്ചു ചിരിച്ചു.

കൊച്ചപ്പി പറഞ്ഞതു നേരു്. കുടിക്കാൻ നല്ല രസം. സുഖമായ ഉറക്കം. കുറച്ചുദിവസം തുടർച്ചയായി കുടിക്കാൻ തുടങ്ങിയപ്പോൾ ശരീരത്തിനു് ആകെ ഒരു മാററം. നന്നായൊന്നു മിനുങ്ങി. നല്ല രക്തപ്രസാദം. ഉന്മേഷവും.

ഒരു ദിവസം അന്തിക്കള്ളു കൊടുക്കുമ്പോൾ കൊച്ചപ്പി ചോദിച്ചു:

"തമ്പ്രാട്ടി എവിടാ കെടക്കണെ?"

"എന്താ?...എന്തിനാ?" ചിററമ്മ ചോദിച്ചു. പെട്ടെന്നു്. പിന്നീടു് സാധാരണ മട്ടിൽ പറഞ്ഞു: "ഓ, ആ ചായിപ്പിലു്."



"ചുമ്മാണു ചോദിച്ചതാ" കൊച്ചപ്പി ചിരിച്ചു.

അന്നുരാത്രി ചിററമ്മ കിടക്കുന്ന ചായ്പിൻെറ ജനലിലൂടെ രണ്ടു കൈകൾ ഒഴുകിവന്നു. തഴമ്പിച്ച കൈവെള്ളകൾ ചിററമ്മയുടെ മാറിലിഴഞ്ഞു. ഒപ്പം കൊച്ചപ്പിയുടെ അടക്കിപ്പിടിച്ച സ്വരവും:

"തമ്പ്രാട്ടീ...അടിയനാ..."

അപ്രതീക്ഷിതമല്ല. എന്നെങ്കിലും ഇതു സംഭവിക്കുമെന്നു പ്രതീക്ഷിച്ചിരുന്നു. പക്ഷേ, ആ മുഹൂർത്തം വന്നണഞ്ഞപ്പോൾ ചങ്കിടിച്ചു.

"വാതലു തൊറ തമ്പ്രാട്ടീ" കൊച്ചപ്പി മന്ത്രിച്ചു.

മെല്ലെ എഴുന്നേററു.

പേരിനൊരു സംബന്ധക്കാരൻ ഇല്ലെന്നില്ല. തോപ്പിൽ കുട്ടപ്പപ്പണിക്കർ അച്യോസി. തിരുമൽ വിദ്വാൻ. വല്ലപ്പോഴും ഒരിക്കൽവരും. മാസത്തിൽ ഒന്നോ രണ്ടോ തവണ. പതിനഞ്ചു്-ഇരുപതു ദിവസം കൂടുമ്പോൾ. ഉള്ള കുട്ടികൾ രണ്ടും അയാളുടേതു്. ഉറപ്പിച്ചു പറയാൻകഴിയും.

ചെവിടോർത്തു. കുട്ടികൾ നല്ല ഉറക്കം. ചേടത്തിമാരും അനിയത്തിയും ഉറക്കം.

സാക്ഷ നീങ്ങി.

"എന്താട്ടു് കൊച്ചപ്പി?"

"തമ്പ്രാട്ടീ...അടിയത്തിനു് ഒറക്കം വരണില്ല."

ശബ്ദമുണ്ടാക്കാതെ കതകുചാരി, പഴുതുകളില്ലാത്ത തൊഴുത്തിൻെറ വശത്തേക്കു നടന്നു.

ചെലവിനു തരുന്നവൻ സംബന്ധക്കാരൻ. ഓണത്തിനും വിഷുവിനും തിരുവാതിരയ്ക്കും വന്നു പോവുന്നവനല്ല. ചോവനല്ലെങ്കിൽ കൊച്ചപ്പിയെ മുറിക്കുള്ളിൽ വിളിച്ചു കയററുമായിരുന്നു. പിള്ളേരുടച്ഛൻ വേറെ അച്ചിവീടന്വേഷിക്കട്ടെ.

അപകടം സംഭവിച്ചതു് ഓർക്കാപ്പുറത്തു്. ഒരിക്കൽവന്നു പോയാൽ കുട്ടപ്പപ്പണിക്കർ വീണ്ടും പടികവിട്ടുന്നതു് പതിനഞ്ചുദിവസമെങ്കിലും കഴിഞ്ഞു്. അടുപ്പിച്ചു് രണ്ടാം ദിവസവും വന്നുകയറിയപ്പോൾ ചങ്കലച്ചു. കൊച്ചപ്പിക്കു് മുന്നറിയിപ്പു നൽകാൻ എന്തു വഴി? ഒരു വഴിയും കണ്ടില്ല.

കഷ്ടകാലത്തിനു് കാലൻെറ കിടപ്പു് ജനലിന്നരികിൽത്തന്നെ.

കാവിലമ്മയ്ക്കു് ഒരു നെയ്‌വിളക്കു്...

പാതിരാവായപ്പോൾ കൈകൾ ഇഴഞ്ഞുവന്നു. തപ്പിയതു് കുട്ടപ്പപ്പണിക്കരുടെ നെഞ്ചത്തു്.

അയാൾ ഉണർന്നു. കൈകൾ കണ്ടു. കൂട്ടി ഒരു പിടിത്തം.

ഭീമൻ എന്ന അപരനാമത്തിൽ അറിയപ്പെടുന്ന കുട്ടപ്പപ്പണിക്കർ. ആജാനബാഹു. അഭ്യാസി. അയാളുടെ കടുംപിടിത്തത്തിൽനിന്ന് വിടുതൽ നേടാൻ ശ്രമിച്ചു പരാജയപ്പെട്ടു കൊച്ചപ്പി.



കുട്ടപ്പപ്പണിക്കർ എഴുന്നേററു. കൈകൾ രണ്ടും കൂട്ടിപ്പിടിച്ചു് ശക്തിയായി മുന്നുവലി. ജനലിൻെറ ഇരുമ്പഴികളിൽ കൊച്ചപ്പിയുടെ നെഞ്ചിൻകൂടു് ഇടിച്ചു തകർന്നു. പുറകോട്ടു് ഒരു തള്ളു്. മലന്നടിച്ചുവീണു. അപ്പോൾ ഛർദ്ദിച്ചു ചോര.

മുററത്തുകിടന്നു് കൊച്ചപ്പി ഞരങ്ങി;

"ഹമ്മേ...വെള്ളം."

"എടീ" കുട്ടപ്പപ്പണിക്കർ അലറി.

(ശേഷം 35-ാം പേജിൽ)

## മുപ്പത്തഞ്ചു്

ഇന്ത്യയുടെ വിഭജനകാലത്തു വടക്കേ ഇന്ത്യയിൽ നടന്ന സംഭവങ്ങൾ ഇന്ത്യയിലേക്ക കടന്നുവന്ന അഭയാർത്ഥികളോടൊപ്പം വിദ്വേഷവും വൈരാഗ്യവും പരത്തിയിരുന്നതുകൊണ്ടു്, വളരെപ്പേർ ഈ മൈത്രിയെ സംശയദൃഷ്ടിയോടെയാണു നോക്കിയിരുന്നതു്. ചേട്ടനോടൊപ്പം പ്രൊവിഷണൽ പാർലമെൻറിൽ കരുമാലൂരിൽ ചേട്ടൻെറ അയൽക്കാരനും മുഹമ്മദബ്ദു റഹിമാൻ സാഹേബിൻെറ ബന്ധുവുമായ വി. സി. അഹമ്മദുണ്ണിയും

# ചേട്ടൻെറ നിഴലിൽ

ഉണ്ടായിരുന്നു. അഹമ്മദുണ്ണി ചേട്ടനോടു് വളരെ സ്നേഹബഹുമാനത്തോടെമാത്രമേ പെരുമാറൂ. എല്ലാ കാര്യത്തിലും ചേട്ടൻെറ അഭിപ്രായം ആരായും. 'ചേട്ട'നെന്നു വിളിക്കും. ഇതു ഡെൽഹിയിൽ ചിലർക്കൊക്കെ രസിച്ചില്ല. അവർ ചേട്ടനോടു പറഞ്ഞു: "കരുതലോടെ ഇരിക്കണം." അഹമ്മദുണ്ണി തീരെ ദ്രോഹബുദ്ധിയില്ലാത്ത ഒരാളാണെന്നു് അവർക്കറിയില്ലായിരുന്നു. ചേട്ടൻ അവരുടെ തെററിദ്ധാരണ മാററാൻ ശ്രമിച്ചു. "കേരളത്തിനു് അഭിമാനിക്കാവുന്ന ഒരുകാര്യം, അവിടെ എന്നുമെന്നും നിലനിറുത്തണമെന്നു ഞങ്ങൾ ആഗ്രഹിക്കുന്ന മതേതരത്വമാണു്. യേശുക്രിസ്തുവിൻെറ സന്ദേശം പരത്താൻ ഏകദേശം ഇരുന്നൂറു് ദശവർഷങ്ങൾക്ക മുൻപു് സെൻറ് തോമസിനു സൗകര്യം നൽകിയതും അഭയാർത്ഥികളായി കൊച്ചിയിൽ എത്തിയ ജൂതന്മാർക്ക താവളവും ആരാധനാസ്വാതന്ത്ര്യവും കൊടുത്തതും കേരളക്കരയിലെ അന്നത്തെ ഭരണാധികാരികളാണു്. ഹിന്ദുക്കൾക്കു് കപ്പൽയാത്ര അനുവദിച്ചിട്ടില്ലാതിരുന്നതുകൊണ്ടു് കടൽപ്പട ശക്തിപ്പെടുത്തുവാൻ ഓരോ ഹിന്ദു കുടുംബത്തിൽനിന്നും ഒരാളെങ്കിലും മുസ്ലിം ആകാൻ സാമൂതിപ്പാടു് ആവശ്യപ്പെട്ടുവെന്നു കഥയുണ്ടു്. മഹാത്മാഗാന്ധിജിയുടെ കാലത്തു വൈക്കം, ഗുരുവായൂർ ക്ഷേത്രപ്രവേശന സത്യഗ്രഹത്തിനുള്ള പ്രചോദനം ലഭിച്ചതും തിരുവിതാംകൂറിൽ ഹരിജനങ്ങൾക്ക ക്ഷേത്രപ്രവേശനം അനുവദിച്ചതും ഈ വിശാലചിന്താഗതിയുടെ ഒഴുക്കിൽപ്പെട്ടതുകൊണ്ടാണു്."

ചേട്ടൻെറ വിശദീകരണം അവർ ഉൾക്കൊണ്ടുവോ എന്തോ?

ഭരണഘടനയിൽ ജാതിമതവ്യത്യാസങ്ങൾ ഇല്ലാതാക്കാൻ എന്തെല്ലാം വകുപ്പുകൾ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും സ്വാതന്ത്ര്യലബ്ധിക്കു ശേഷം വർഗ്ഗീയശക്തികളുടെ സ്വാധീനം ബലപ്പെട്ടിട്ടുണ്ടു് എന്നതു് ഒരു വസ്തുതയാണു്.

ഏതായാലും, കേരളത്തിലെ ജനങ്ങളുടെ ക്ലേശങ്ങൾ അകററുന്നതിനു ജാതി മതഭേദമില്ലാതെ നേതാക്കൾ 1957–59-ൽ ഒരുമിച്ചു പ്രവർത്തിക്കാൻ തീരുമാനിച്ചതു് ചാരിതാർത്ഥ്യജനകമായിരുന്നു.

ഇക്കാലത്തു് കെ. പി. സി. സി. നേതൃസംഘം അടിക്കടി യോഗങ്ങൾ കൂടിക്കൊണ്ടിരുന്നു. ദീർഘനേരം നീണ്ടുപോയ ചർച്ചകൾക്ക ശേഷമാണു് പ്രധാനപ്പെട്ട തീരുമാനങ്ങൾ എടുക്കുക. പാർട്ടിയുടെ ഉന്നത നേതാക്കന്മാരായ ആർ. ശങ്കർ, കെ. പി. മാധവൻനായർ, പി. ടി. ചാക്കോ, പനമ്പിള്ളി ഗോവിന്ദമേനോൻ, കോഴിപ്പുറത്തു മാധവമേനോൻ, കെ. കെ. വിശ്വനാഥൻ, സി. കെ. ഗോവിന്ദൻനായർ എ. എ. റഹിം, പി. എസ്. ജോർജ്ജ് മുതലായവർ സജീവമായി ചർച്ചയിൽ പങ്കെടുക്കുമായിരുന്നു. വ്യത്യസ്ത ശൈലിയും വീക്ഷണകോണും ഓരോരുത്തർക്കും വ്യക്തമായി ഉണ്ടായിരുന്നു. എം. ഐ. സി. സി. ജനറൽ സെക്രട്ടറിയായിരുന്ന കെ. പി. മാധവൻനായർ വ്യക്തിപരമായ കാര്യങ്ങളിലും പാർട്ടികാര്യങ്ങളിലും എടുത്തുചാട്ടമില്ലാത്ത ഒരു തറവാട്ടു കാരണവരെപ്പോലെയായിരുന്നു പ്രവർത്തിക്കുക.

## ലീലാ ദാമോദരമേനോൻ

കോലാഹലങ്ങളില്ലാതെ പ്രശ്നപരിഹാരത്തിനുവേണ്ടി ശ്രമിച്ചിരുന്നു. ആർ. ശങ്കർ കോൺഗ്രസ്സിൻേറതെന്നപോലെ എസ്. എൻ. ഡി. പി. യുടെയും അനിഷേദ്ധ്യ നേതാവായിരുന്നു. കാര്യകാരണസഹിതം നല്ലവണ്ണം പ്രസംഗിക്കും. തൻെറ മുമ്പിലുള്ള പ്രശ്നങ്ങൾ അപ്പോഴപ്പോൾതന്നെ തട്ടിത്തെറിപ്പിക്കാനാണു് പി. ടി. ചാക്കോ ആഗ്രഹിച്ചതു്. പി. എസ്. ജോർജ്ജും ഗോവിന്ദമേനോനും പ്രശ്നങ്ങളുടെ അപഗ്രഥനത്തിൽ സമർത്ഥരാണു്. ചർച്ചകളുടെ അവസാനത്തിൽ പ്രസിഡൻറിൻെറ ഉപസംഹാരം എല്ലാവരേയും ഒരുമിച്ചു കൊണ്ടുപോകുന്നതിനു പലപ്പോഴും സഹായിച്ചിട്ടുണ്ടു്.

ചിലപ്പോൾ രാത്രി വളരെ വൈകിയിട്ടാണു് യോഗങ്ങൾ പിരിയുക. അതുപോലെ ഒരു മീററിങ്ങ് കഴിഞ്ഞു് തിരുവനന്തപുരത്തുനിന്നു് എറണാകുളത്തേക്കു് പനമ്പിള്ളി ഗോവിന്ദമേനോൻെറ കാറിൽ തിരിച്ച ഞങ്ങൾക്കു് ഒരു കാറപകടമുണ്ടായി. പി. കെ. ഡീവറും ഗോവിന്ദമേനോനും വേറൊരാളും ചേട്ടനും ഞാനും കാറിലുണ്ടായിരുന്നു. ഡ്രൈവർ ഉറങ്ങരുതെന്നു കരുതി വണ്ടിയിലുണ്ടായിരുന്നവർ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. പൊതുയോഗങ്ങളിൽ ജനങ്ങളുടെ ശ്രദ്ധ പിടിച്ചുപററുന്നതുപോലെ ചെറിയ സദസ്സിലും ഗോവിന്ദമേനോൻെറ സംഭാഷണം ചാതുര്യമുള്ളതായിരുന്നു. ചേട്ടനും ഗോവിന്ദമേനോനും കൂടിയാൽ അരങ്ങു ശരിയായി. കവിതയും തമാശകളും ആദ്ധ്യാത്മികവും ഭൗതികവുമായ വിഷയങ്ങളും രാഷ്ട്രീയവും സാംസ്കാരികവുമായ കാര്യങ്ങളും അവിടെ പ്രവഹിക്കും. വണ്ടി എറണാകുളത്തെത്തിയപ്പോൾ ഒരു ബസ് കാറിനു കുറുകെ ഹോൺ അടിക്കാതെ പാഞ്ഞുവന്നു. സമർത്ഥനായ ഡ്രൈവർ ദൊരരാജ് കാർ വെട്ടിച്ചു് എങ്ങനെയോ ഞങ്ങളെ രക്ഷപ്പെടുത്തി. കാറിൻെറ മുൻവശത്തെ മഡ്ഗാർഡും ചില്ലും തകർന്നു. മുൻവശത്തിരുന്നവരുടെ തല ഡാഷ് ബോർഡിൽ മുട്ടി. ചില്ലറ പരിക്കേററു. ചെറിയ മുറിവുകൾ മാത്രമേ ഉണ്ടായിരുന്നുള്ളു എന്നതു ഭാഗ്യമായി. അവരോടു് സഹാനുഭൂതിയുണ്ടായിരുന്നെങ്കിലും എല്ലാവർക്കും ചിരിക്കാതെ നിവൃത്തിയുണ്ടായിരുന്നില്ല. അതിനു കാരണമുണ്ടു്. അരൂർ കടത്തെത്തിയപ്പോഴേക്കു് ഞാൻ ഉറങ്ങിപ്പോയിരുന്നു. ചേട്ടനും ഞാനും മുൻവശത്താണു് ഇരുന്നതു്. കടത്തിൽവച്ചു ഡീവറാണെന്നാണു് ഓർമ്മ, പറഞ്ഞു് "നിങ്ങൾ രണ്ടുപേരും സുഖമായി കുറെ നേരമായില്ലെ മുൻവശത്തിരിക്കുന്നു. ഇനി ഒന്നുമാറിയാൽ ഞങ്ങൾ അവിടെ ഇരിക്കാം." കാറിൻെറ മുൻവശത്തിരുന്നതാണു് സുഖത്തിനു കാരണമെന്നു് എനിക്കുതോന്നിയില്ല. പിറകുവശത്തിരുന്നപ്പോഴും ഞങ്ങൾക്ക സുഖക്കുറവൊന്നുമുണ്ടായില്ല. ഏതായാലും സ്ഥലംമാറിയിരുന്ന മുൻവശത്തു ചെന്നിരുന്നവർക്കാണു് മുറിവുപററിയതു്. ഗോവിന്ദമേനോൻ ഗൗരവം വിടാതെ പറഞ്ഞു.

"വിധിയാണതു്."

ഇതിനിടയിൽ രാജ്യസഭയിലേക്കുള്ള തിരഞ്ഞെടുപ്പായി. കോൺഗ്രസ്സിനു് ഒരു സ്ത്രീ സ്ഥാനാർത്ഥിയുണ്ടായിരുന്നു. പാർട്ടിയോടുള്ള കൂറിനേക്കാൾ സ്ത്രീകളോടുള്ള അവഗണനയാണു് ചിലപ്പോൾ മുൻതൂക്കം. അവർക്ക നീക്കിവച്ച ചില വോട്ടുകൾ പുറമേ പോകുമോ എന്നൊരു സംശയം. ചോർന്നുപോയേക്കാവുന്നവയ്ക്കു പകരം നിർദ്ദിഷ്ടമായതിൽക്കൂടുതൽ വോട്ടുകൾ വിപ്പിന്നതീതമായി കണ്ടുവയ്ക്കാൻ ചീഫ്‌വിപ്പിനോടു ചേട്ടൻ ആവശ്യപ്പെട്ടു.

"അതു ശരിയാണോ"

"പാർട്ടി സ്ഥാനാർത്ഥി തോൽക്കുന്നതു് മോശമാവില്ലേ?" "കെ. പി. സി. സി. പ്രസിഡൻറ് പറഞ്ഞിട്ടാണു് എന്നു്, ആരെങ്കിലും ചോദ്യംചെയ്താൽ പറഞ്ഞുകൊള്ളൂ."

ഫലം പ്രഖ്യാപിച്ചപ്പോൾ കണക്കിൽപ്പെടാത്ത വോട്ടുകൾ വീണിട്ടും ആ സഹോദരിക്ക കൃത്യം നേരത്തേ നീക്കിവച്ച വോട്ടുകൾതന്നെ. ഒറെറണ്ണം കൂടുതൽ ഉണ്ടായിരുന്നില്ല എന്നതു വോട്ടുകൾ തിരിപ്പിച്ചതിൻെറ സാധുതയെ ന്യായീകരിച്ചു. കോൺഗ്രസ് സ്ഥാനാർത്ഥിയെ തോല്പിക്കുവാനുള്ള നീക്കം ഫലിച്ചില്ല.

"നിങ്ങൾ ആളു് ചില്ലറയല്ലല്ലൊ!" എന്ന സർട്ടിഫിക്കററ് പിന്നീടു് ചേട്ടനു് കൂട്ടത്തിലൊരാൾ നൽകി. ശ്രമിക്കാതിരുന്നിട്ടു് കിട്ടാതെ പോകണ്ട എന്നായിരുന്നു അവരുടെ മട്ടു്.

കേരള അസംബ്ലിയിൽ വിദ്യാഭ്യാസബില്ലു് റോഡ് റോളറിൻെറ ഗതിപോലെ മുമ്പിലുള്ള എതിർപ്പുകളെയെല്ലാം വകവയ്ക്കാതെ മുന്നോട്ടുപോയി. എന്നാൽ അതും മററു പല സംഭവങ്ങളും ഗവൺമെൻറിൻെറ നീക്കങ്ങളും ജനങ്ങളുടെ ഇടയിൽ കനത്ത പ്രതികരണങ്ങൾ ഉണ്ടാക്കിയെന്നു പറയാതെ നിവൃത്തിയില്ല.

പാർട്ടിയുടെ സാമ്പത്തിക ബാദ്ധ്യതകൾ വർദ്ധിച്ചുതുടങ്ങി. കെ. പി. സി. സി.യുടെ ആവിധ പ്രയാസങ്ങൾ കാരണം എനിക്കു് ഒരു അപൂർവ്വ അനുഭവമുണ്ടായി. പണ്ഡിററ്ജിക്കു് ചില വിവരങ്ങൾ എത്തിക്കേണ്ടതുണ്ടായിരുന്നു. ദേശീയ സമ്പാദ്യോപദേശകസമിതിയുടെ ഒരു യോഗത്തിൽ പങ്കെടുക്കാൻ ഡെൽഹിക്ക തിരിച്ച എന്നെയാണു് ആ ചുമതല ഏല്പിച്ചതു്. ഞാൻ പണ്ഡിററ്ജിയുടെ സ്പെഷ്യൽ സെക്രട്ടറി ശേഷനോടു് കൂടിക്കാഴ്ചയ്ക്കു സമയം ആവശ്യപ്പെട്ടപ്പോൾ അടുത്തദിവസം രാവിലെ എട്ടുമണിക്ക പ്രധാനമന്ത്രിയുടെ പ്രാതലിനുള്ള ക്ഷണക്കത്താണു് എനിക്ക കിട്ടിയതു്. പ്രധാനമന്ത്രിയുടെ വസതിയിൽ നേരത്തേചെന്നു കാത്തിരിക്കണ്ട എന്നു കരുതി സമയത്തിനു് എത്തത്തക്കവണ്ണം ഞാൻ പുറപ്പെട്ടു. വഴിക്കുവച്ചു് കുറച്ചു ചീററലും പൊട്ടലുമൊക്കെക്കഴിഞ്ഞു് ഞാൻ യാത്രചെയ്ത ടാക്സി നിശ്ചലമായി. മണി എട്ടായി. ഞാൻ പരിഭ്രമിച്ചു് ഒരു പ്രൈവററ് കാർ ആ വഴിയെ പോയതു നിറുത്തി പ്രധാനമന്ത്രിയുടെ വീട്ടിലേക്കു് ഒരു ലിഫ്ററ് ആവശ്യപ്പെട്ടു. അപരിചിതനായ ആ മാന്യൻ വളരെ സന്തോഷത്തോടെ വേഗത്തിൽ എന്നെ അവിടെ കൊണ്ടുപോയി ഇറക്കി. എങ്കിലും കുറച്ചു താമസിച്ചാണു് ഞാൻ ഭക്ഷണമുറിയിൽ എത്തിയതു്. അപ്പോഴേക്കു് ആദ്യത്തെ കോഴ്സ് കഴിഞ്ഞിരുന്നു. ഇന്ദിരാജിക്ക പുറമേ അവിടെ ഉണ്ടായിരുന്ന വന്ദ്യവയോവൃദ്ധനായ അതിഥിയെ പണ്ഡിററ്ജി പരിചയപ്പെടുത്തി. അതു ലോർഡ് പെത്തിക്ക് ലോറൻസായിരുന്നു. അദ്ദേഹത്തെ കാണുവാനും അദ്ദേഹത്തിൻെറ സംസാരം ശ്രദ്ധിക്കുവാനും എനിക്കു് ഒരു അവസരം കിട്ടി. എങ്കിലും വൈകി എത്തിയതിൻെറ ക്ഷീണം ഇന്നും എൻെറ മനസ്സിൽനിന്നും മാഞ്ഞിട്ടില്ല.



ഡെൽഹിയിൽ ചേർന്ന ഒരു അന്തർദ്ദേശീയ സമ്മേളനത്തിൽ ഇടത്തേ അററം ലീലാ ദാമോദരമേനോൻ

**കെ. പി. സി. സി. ക്കു് വമ്പിച്ച തുക സംഭാവന നൽകാൻ ആളുണ്ടായിരുന്നുവെങ്കിലും ഭാവിയാഥാർത്ഥ്യങ്ങൾ മനസ്സിൽ കണ്ടു് ചേട്ടൻ ആ സഹായം നിരസിച്ചു**

കെ. പി. സി. സി. ക്ക വമ്പിച്ച തുക സംഭാവന കൊടുക്കാൻ ആളുണ്ടായിരുന്നു. പക്ഷേ, ഭാവി യാഥാർത്ഥ്യങ്ങൾ മനസ്സിൽ കണ്ടുകൊണ്ടു് ആ സഹായം ഉപേക്ഷിക്കാനാണു് ചേട്ടൻ തീരുമാനിച്ചതു്. പ്രവർത്തനത്തിനു് ഷേറർ മേത്തരുടെ കൈയിൽ നിന്നു കുറെ പണം കടമായി വാങ്ങി. ഇങ്ങനെ തുടരാൻ പററില്ലെന്നു് ചേട്ടനു് അറിയാമായിരുന്നു. പുതിയ ധനാഗമമാർഗ്ഗം കണ്ടുപിടിക്കേണ്ടിയിരുന്നു. കോൺഗ്രസ് മെമ്പർഷിപ്പ് പരിപാടിയുടെ സമയമായിരുന്നതു് ചേട്ടനു് സഹായകരമായി. മെമ്പർഷിപ്പിനും സംഭാവനയ്ക്കും വേണ്ടി ഒരുമിച്ചു സാധാരണജനങ്ങളെ സമീപിക്കാൻ തീർച്ചയാക്കി. കെ. പി. സി. സി. പ്രസിഡൻറു് തന്നെ പദയാത്ര പലയിടത്തും ഉദ്ഘാടനം ചെയ്തു. സ്വാതന്ത്ര്യസമരകാലത്തിനു ശേഷം കോൺഗ്രസ് നടത്തിയ ആദ്യത്തെ പദയാത്ര അതായിരിക്കാം ഒരുപക്ഷേ. ഇതോടൊപ്പം ഡിസ്ട്രിക്ടിലേയും മണ്ഡലത്തിലേയും കമ്മിററികൾ കുറെയൊക്കെ ഉണർന്നുകഴിഞ്ഞു. ഗവണ്മെൻറുമായുള്ള സമരത്തിൻെറ

റ്റന്ദ്രീ മുഴങ്ങി. സംഘടന ശക്തിശേഖരിച്ചുകൊണ്ട് സമരസന്നദ്ധമായി.

അതോടൊപ്പം കെ. പി. സി. സി. പ്രസിഡൻറിൻെറ തിരഞ്ഞെടുപ്പുംഎത്തി. ആർ. ശങ്കർ ചേട്ടൻെറ എതിരാളിയായി പ്രഖ്യാപിക്കപ്പെട്ടു. വീറോടെ പ്രചാര വേലതുടങ്ങി. ജോസഫ് മാത്തൻ, പൊളിററിക്കൽ സെക്രട്ടറി, ചേട്ടനോട് ചോദിച്ചു:

"നമ്മളും ഒന്ന് അനങ്ങണ്ടേ?"

ചേട്ടൻ പറഞ്ഞു:

"കെ. പി. സി. സി. മെമ്പർമാർക്കെല്ലാം നമ്മളെ അറിയാം. അവർക്കാവശ്യമാണെങ്കിൽ എന്നെ തിരഞ്ഞെടുക്കട്ടെ. അല്ലെങ്കിൽ വേണ്ട."

മൂന്നു പ്രധാന നേതാക്കരം നേരിട്ടുവന്ന് ചേട്ടനോട് സഹായം നല്കാമെന്നേററു. പക്ഷേ, അവർ വോട്ടുചെയ്തതു ശങ്കറിനാണ്. ഒരാരം സോപാധികമായി വോട്ടു കൊടുക്കാമെന്നു പറഞ്ഞു. ചേട്ടൻെറ കൂടെ നിന്ന ഒരു സുഹൃത്തിനെ വിട്ടുകളയണമെന്നായിരുന്നു ആവശ്യം. അതിനു ചേട്ടൻ തയ്യാറല്ലാതിരുന്നതുകൊണ്ട് ആ സുഹൃത്തു സഹായം അപ്പോരംതന്നെ പിൻവലിച്ചു. അതു മനസ്സിലാക്കാമായിരുന്നു. ശങ്കർ ചുരുങ്ങിയ വോട്ടിൻെറ ഭൂരിപക്ഷത്തോടെ ജയിച്ചു. ഫലം പ്രഖ്യാപിച്ചപ്പോരം നിസ്സങ്കോചം ശങ്കറിനു തൻെറ സഹായസഹകരണങ്ങരം ചേട്ടൻ വാഗ്ദാനം ചെയ്തു.

(തുടരും)

## ജീവപര്യന്തം

(30–ാം പേജിൽനിന്നു തുടർച്ച)

"ഇവനിവടെ വരാറുണ്ടോ? ഉണ്ടോന്ന്?"

"ഹൂ...കണ്ട ചോമാരെയല്ലാതെ എനിക്കാരേം കിട്ടില്ലേ?" ചിററമ്മയ്ക്കു പൊടിച്ചു. എന്നിട്ടൊരു തേങ്ങൽ.

"ഹെൻെറ ദേവീ...ഇതു കേരംക്കാൻ എട വരുത്തണേലും ഭേദം നിനക്കെൻെറ പ്രാണനങ്ങ് എടുത്തൂടായിരുന്നോ?"

തികച്ചും ഒരാഴ്ച കിടന്നില്ല കൊച്ചപ്പി. ചോര ഛർദ്ദിച്ചു മരിച്ചു.

കുട്ടപ്പപ്പണിക്കർ വിശ്വസിച്ചോ എന്തോ. മററു ചിററമ്മമാർ വിശ്വസിച്ചില്ലെന്നു തീർച്ച.

സന്ദർഭം വന്നപ്പോരം അവർ കത്തി:

"അറയ്ക്ക്യാ...കണ്ട ചോമാരെ വിളിച്ചു കേററി...അതും ചെത്തുകാരനെ..."

"ചെത്തുകാരൻെറ മേടിച്ചു നക്കീത്തിന്നപ്പോ അറച്ചില്ലല്ലോടി...എന്നെക്കൊണ്ടൊന്നും പറേയ്ക്കരുത്." ചിന്നമ്മ തിരിച്ചടിച്ചു. "പണ്ടേങ്ങോ ചത്ത ഒരു കാരണോരടെ വാള് നെലവറേലുണ്ടെന്നു പറഞ്ഞാ വയററീപ്പോവില്യ."

"പിന്നേയ്" പറയാൻ തുടങ്ങിയപ്പോരം ചിററമ്മ മനസ്സു തുറന്നു. "കൊല്ലത്തിലൊരിക്കൽവന്ന് ഒരു കൊച്ചിനേം സൃഷ്ടിച്ചുപോണോനല്ല സമ്മന്തക്കാരൻ. ചെലവിനുതരണോയ്."

അമ്മ വേലിചാടിയെങ്കിൽ മകരം ചാടിയതു മതിൽ. ചിററമ്മയുടെ മകരം പത്മിനി. കാവിലെ താലപ്പൊലിക്ക് താലമെടുക്കാൻ പോയതാണ്. തിരിച്ചു കണ്ടില്ല. നാടായനാടെല്ലാം തിരക്കി. കിണറും കുളവും തപ്പി. എങ്ങും പത്മിനിയെ കണ്ടില്ല. ഒരാഴ്ച കഴിഞ്ഞപ്പോഴുണ്ട് അവരം വരുന്നു. അവരം പുതുവസ്ത്രങ്ങരം ധരിച്ചിരുന്നു. കണ്ണുകരംക്ക് തിളക്കം. നീണ്ട മിഴികളിൽ സ്വപ്നങ്ങളുടെ താലപ്പൊലി. ചുണ്ടുകളിൽ ഊറിനിൽക്കുന്ന മന്ദഹാസം.

അമ്പലങ്ങളായ അമ്പലങ്ങളിലെല്ലാം വഴിപാടു വച്ചിരുന്നതാണ്. ആപത്തുകൂടാതെ അവരം തിരിച്ചുവരാൻ. പക്ഷേ, മൂധേവിയുടെ വരവുകണ്ടപ്പോരം കലികയറി.

"എവടപ്പോയ് കെടക്ക്വായിരുന്നടി വർക്കത്തു കെട്ടോളേ?" ചിററമ്മ ചീറിയടുത്തു. "വന്നവഴി വേഗം തിരിച്ചു നടന്നോ."

പത്മിനിക്ക് ഒരു കൂസലും കണ്ടില്ല. അവരം ഊറിയൂറി ചിരിക്കുന്നുണ്ടായിരുന്നു. ഒന്നും സംഭവിക്കാത്തമട്ടിൽ അവരം മുറിക്കകത്തു കയറി.

"എടീ...എടീ...നീന്നോടാ പറഞ്ഞതു്" കലിതുള്ളിക്കൊണ്ട് ചിററമ്മ പിറകെ. "ഇത്രേം ദെവ്സം നീ ആരടെ കൂടെ പൊറുതിക്ക പോയതാടി ശവേ?"

പുറത്ത് കണക്കിന് രണ്ടു വച്ചുകൊടുത്തു. തിരിഞ്ഞുനിന്ന് പത്മിനി ഈഷ്യയോടെ ചോദിച്ചു:

"ഈ അമ്മയ്ക്കെന്താ, പ്രാന്തുണ്ടോ?"

"നിനക്കാടി പ്രാന്ത്" ചിററമ്മ പല്ലുഞെരിച്ചു. "കാമപ്രാന്ത്".

"അതമ്മേടടുത്തുന്ന് പകർന്നതാണെന്നു കരുതിക്കോ."

കറ തീർത്താന്ന്. ചിററമ്മയുടെ നാവിറങ്ങിപ്പോയി. അവരാകെ തളർന്നു. കണ്ണും തലയും ചുററി. മറിഞ്ഞു താഴെ വീഴാതിരിക്കാൻ ചുമരിലേക്കു ചാരി.

അപ്പോരം പത്മിനി ഊറിയൂറി ചിരിക്കുന്നുണ്ടായിരുന്നു.

പിന്നീട്, രാത്രിയുടെ നിശ്ശബ്ദ യാമത്തിൽ, മകളുടെ പായിലേക്ക് ഇഴഞ്ഞു ചെന്ന് അവളെ തട്ടിയുണർത്തി, കണ്ണീരോടെ ചിററമ്മ യാചിച്ചു:

"മോളേ, തറവാടിന് മാനക്കേടുണ്ടാക്കിവയ്ക്കരുത്...ഇത്തറവാടിൻെറ മാഹാത്മ്യം മോരംക്കറിയോ?"

ഹിഡുംബവനം ദേശത്തെ തെക്കെക്കുന്നത്തു തറവാട്. രാവുണ്ണിമ്മാവന് ജന്മം നൽകിയ തറവാട്...

കൊല്ലിനും കൊലയ്ക്കും തീട്ടൂരം...

രാവുണ്ണിമ്മാവൻെറ ഒടിഞ്ഞ പല്ലക്ക് തട്ടിൻപുറത്ത്. തുരുമ്പിച്ച വാരം നിലവറയിൽ.

പത്മിനി അതെല്ലാം കേട്ടോ എന്തോ. അവരം ഉറങ്ങുകയായിരുന്നോ? അതോ, അവളുടേതായ സ്വപ്നലോകത്തിൽ വിഹരിക്കുകയോ?

എന്തോ...പക്ഷേ അല്പദിവസം കഴിഞ്ഞ് വേലിക്കപ്പുറത്തുനിന്ന് ഒരു ചെറുപ്പക്കാരൻ ചൂളമടിച്ചപ്പോരം പത്മിനി ഇറങ്ങി നടന്നു.

"പപ്പേ..."

ചിററമ്മ മനംപൊട്ടി വിളിച്ചപ്പോരം തിരിഞ്ഞുനോക്കാതെ അവരം സമാധാനപ്പെടുത്തി.

"പേടിക്കണ്ടമ്മേ. ഞാൻ തിരിച്ചുവരും."

പത്മിനിയുടെ കാമുകൻ ദൂരെ എങ്ങോ ഉള്ള ഒരു ജോനകനായിരുന്നത്രേ.

വേലിക്കപ്പുറത്തുനിന്ന് അയാരം ചൂളമടിക്കുമ്പോരം അവരം ഇറങ്ങിപ്പോകും. പിന്നീടു തിരിച്ചുവരുന്നത് നാലഞ്ചു നാളുകരംക്കുശേഷം. സ്വപ്നാടനക്കാരിയെപ്പോലെ. മന്ദം മന്ദം അടിവച്ച് തലകുനിച്ച് ഉറവവററാത്ത മന്ദഹാസവുമായി.

ഉടുതുണിക്ക് മറുതുണി ഇല്ലാതിരുന്ന പത്മിനിക്ക് വർണ്ണപ്പകിട്ടുള്ള പുതുവസ്ത്രങ്ങരം. കാതിലും കഴുത്തിലും കൈകളിലും പൊന്ന്.

മതം മാറാൻ ജോനകൻ അവളെ പ്രേരിപ്പിച്ചില്ല. അയാരം അവളെ നിക്കാഹ് കഴിച്ചില്ല. അവക്ക് കുട്ടികളുമുണ്ടായില്ല.

സാമദാനഭേദദണ്ഡങ്ങരം ഫലിക്കാതെ വന്നപ്പോരം ചിററമ്മ തലയിൽ കൈവച്ചു നിലവിളിച്ചു:

"ഇങ്ങനൊരു സന്തതി എൻെറ വയററിൽ പെറന്നല്ലോ ദേവീ..."

"പെണ്ണിനെ പറഞ്ഞിട്ടെന്താ കാര്യം?" മററു ചിററമ്മമാർ സാന്ത്വനപ്പെടുത്തി. "അവൻ ജോനോനല്ലെ? ഈ ജോനോന്മാരു് വല്യ ആഭിചാരക്കാരാ."

ചൂളമടിക്കുന്ന മാത്രയിൽ ഇറങ്ങിപ്പോകുന്നതു കാണാറില്ലേ? തിരിച്ചു വരുന്നതും? സ്വപ്നാടനക്കാരിയെപ്പോലെ, ആഭിചാരത്തിൻെറ ശക്തിയല്ലാതെ മറെറന്തു്?

കാലം ചെന്നപ്പോരം പത്മിനിയുടെ കപോലങ്ങളിലെ ശോണച്ഛവി മാഞ്ഞു. പുഞ്ചിരിയുടെ ഉറവവററി. കണ്ണുകളിലെ സ്വപ്നങ്ങളുടെ ദീപശിഖ പൊലിഞ്ഞു.

വേലിക്കപ്പുറത്തുനിന്ന് ചൂളംവിളി കേരംക്കാതായി.

ചൂളംവിളി കേരംക്കാൻ കാതോർത്തിരുന്നമട്ടത്ത പത്മിനി ഒരുദിവസം സ്വയം ഇറങ്ങി നടന്നു.

പിന്നീട് അവരം ആ പടി തിരിച്ചു ചവിട്ടിയില്ല.

അവളെ കണ്ടവരും ആരുമില്ല.

(തുടരും)

## പുതിയ പുസ്തകങ്ങൾ

# ഒരു കവിയുടെ ദർശനം

കുമാരനാശാൻ—പ്രൊഫൈൽ ഓഫ് എ പൊയററ്സ് വിഷൻ

ഗ്രന്ഥകർത്താവ്: ഡോ. ശ്രീനിവാസൻ

പ്രസാധകർ — ജയശ്രീ പബ്ളിക്കേഷൻസ്, തിരുവനന്തപുരം

വില — 60 രൂപ.

## ഡോ: ഡി. ബഞ്ചമിൻ

മലയാളകവികളെക്കുറിച്ച് ഇതരഭാഷകളിൽ ശ്രദ്ധാർഹമായ കൃതികൾ അധികമൊന്നും എഴുതപ്പെട്ടിട്ടില്ല. ഇംഗ്ലീഷിൽപ്പോലും വളരെ വിരളമാണ്. ഇന്ത്യയിലെ പ്രാദേശികഭാഷാകവികളെ ദേശീയതലത്തിൽ പരിചയപ്പെടുത്താനുള്ള കേന്ദ്രസാഹിത്യ അക്കാദമിയുടെ ശ്രമത്തിന്റെ ഭാഗമായി ആശാനെക്കുറിച്ചൊരു ലഘുകൃതി ഇംഗ്ലീഷിൽ പ്രസിദ്ധീകൃതമായിട്ടുണ്ട്. അതുകഴിഞ്ഞാൽ ചൂണ്ടിക്കാട്ടാവുന്നത് 'സമീക്ഷ'യുടെ ആഭിമുഖ്യത്തിൽ എം. ഗോവിന്ദൻ പ്രസാധനം ചെയ്ത ഒരു പ്രബന്ധ സമാഹാരമാണ്. പക്ഷേ, അതിലെ ലേഖനങ്ങളിൽ ചിലതേയുള്ളൂ ആശാനെ നേരിട്ട് പരാമർശിക്കുന്നതായി. ഈ പശ്ചാത്തലത്തിലാണ് ഡോക്ടർ ശ്രീനിവാസന്റെ കുമാരനാശാൻ–പ്രൊഫൈൽ ഓഫ് എ പൊയററ്സ് വിഷൻ എന്ന പുസ്തകം പരിഗണിക്കപ്പെടുന്നത്. കുമാരനാശാനേയും അദ്ദേഹത്തിന്റെ കാവ്യസാഹിതിയേയും കുറിച്ചുള്ള സാമാന്യം വിസ്തൃതമായ പഠനമാണ് ഈ ഗ്രന്ഥം.

മലയാളഭാഷാനഭിജ്ഞരായ വായനക്കാരെ ഉദ്ദേശിച്ചെഴുതിയ ഈ പുസ്തകത്തിൽ അതിനനുയോജ്യമായ ഒരു പരിപ്രേക്ഷ്യമാണ് സ്വീകരിച്ചിട്ടുള്ളത്. പതിനാറദ്ധ്യായങ്ങളിലായി ആശാന്റെ എല്ലാ കൃതികളും പരാമർശിക്കപ്പെടുന്നു.

ആശാന്റെ കവിപ്രതിഭയെക്കുറിച്ചുള്ള സംക്ഷിപ്തമെങ്കിലും സമഗ്രമായ അവലോകനമാണ് ഒന്നാമത്തെ അദ്ധ്യായം. ആശാനെ ശ്രദ്ധേയനാക്കുന്ന ദർശനത്തിന്റെ വ്യതിരിക്തത എന്താണ്? അതു കണ്ടെത്താനാണ് ഈ അദ്ധ്യായത്തിൽ ശ്രമിക്കുന്നത്. ഡോക്ടർ ശ്രീനിവാസൻ കുമാരനാശാനെ അതുല്യനായ സ്നേഹഗായകനായിക്കാണുന്നു. ഈ സ്നേഹാദർശത്തിന് ക്രമികമായ ഒരു വികാസമുണ്ടെന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. സ്നേഹം, സ്നേഹത്തിലൂടെയുള്ള പരമമായ സ്വാതന്ത്ര്യം, ഇതിലൊതുങ്ങുന്നു ആശാന്റെ ദർശനം. എല്ലാവിധമായ അടിമത്തവും ആശാന്റെ ദൃഷ്ടിയിൽ സ്നേഹത്തിനു വിരുദ്ധമാണ്. അതുകൊണ്ടുതന്നെ അടിമത്തത്തിനെതിരായ സമരം സ്നേഹത്തിന്റെ സംസ്ഥാപനത്തിനുവേണ്ടിയുള്ളതാണ്. 'നളിനി'യും 'ലീല'യും മാത്രമല്ല, 'ദുരവസ്ഥ'യും 'ചണ്ഡാലഭിക്ഷുകി'യും പോലും സ്നേഹാദർശപ്രചോദിതമാണെന്ന് ഡോക്ടർ ശ്രീനി വാദിക്കുന്നത് അതിനാലത്രേ. ചിന്തോദ്ദീപകമാണ് ഈ നിരീക്ഷണം.

അടുത്ത ചില അദ്ധ്യായങ്ങളിൽ ആശാന്റെ പ്രതിഭ വളർന്നു വികസിച്ച സാമൂഹികവും രാഷ്ട്രീയവും സാംസ്കാരികവുമായ പശ്ചാത്തലം വിശദീകരിക്കുകയാണ്. ആശാനു ലഭിച്ച സാംസ്കാരിക പൈതൃകം എന്തായിരുന്നു? അന്ന്, ഒരു അവർണ്ണസമുദായാംഗത്തിന് മഹാകവിത്വത്തിലേക്കുയരാൻ തരണം ചെയ്യേണ്ടിയിരുന്ന പ്രതിബന്ധങ്ങളും അനുഭവിക്കേണ്ടിയിരുന്ന മാനസികവ്യഥകളും, എത്ര വിപുലമായിരുന്നു? ശ്രീനാരായണഗുരുവിന്റെ ധാർമ്മികപ്രഭാവത്തിൽ ഡോക്ടർ പല്പുവിന്റെ വിദഗ്ധനേതൃത്വത്തിൽ ഈഴവസമുദായത്തിനുണ്ടായ പ്രബുദ്ധത ആശാന്റെ വ്യക്തിത്വവികാസത്തിന് എങ്ങനെ സഹായകമായി? തുടങ്ങിയ കാര്യങ്ങൾ സവിസ്തരം പ്രതിപാദിതമാകുന്നു. ആശാന്റെ കവിവ്യക്തിത്വവും ഗുരുവിന്റെ ആർഷപ്രഭാവവും തമ്മിൽ കണ്ടുമുട്ടുന്നതോടെ കവിയുടെ ആത്മാവിലുണ്ടാകുന്ന നവോന്മേഷവും കാവ്യാദർശത്തിനുണ്ടാകുന്ന നിർണ്ണായകമായ മാററവും വിശദമാക്കിയിരിക്കുന്നു. ഉപരിപഠനത്തിന് ബാംഗ്ളൂരിലും മദ്രാസിലും കൽക്കട്ടയിലും പോയി മടങ്ങിവരുന്ന കുമാരനാശാൻ തന്നിൽ അന്തർഹിതമായിരിക്കുന്ന യഥാർത്ഥ സിദ്ധികളുടെ സ്വരൂപം കണ്ടെത്തുന്നതും ബാംഗ്ളൂരിലെ തിളച്ചുമറിയുന്ന ആശയാന്തരീക്ഷം ചിന്നസ്വാമിയായ കുമാരുവിലെ യഥാർത്ഥകവിയെ കുലുക്കിയുണർത്തുന്നതും ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു, ഡോക്ടർ ശ്രീനിവാസൻ.

സ്തോത്രങ്ങളിൽനിന്ന് ഭാവഗീതങ്ങളിലേക്കുള്ള ആശാന്റെ ചുവടുവയ്പ്പ് 'വീണപൂവി'ലും 'സിംഹപ്രസവത്തി'ലും ദൃശ്യമാകുന്ന സ്നേഹാദർശത്തിന്റെ കരുത്തുററ അങ്കുരങ്ങൾ, ഭാവഗായകനെന്ന നിലയ്ക്കുള്ള ആശാന്റെ മഹത്ത്വം, ഇതൊക്കെയാണ് അടുത്ത അദ്ധ്യായത്തിൽ ചർച്ച ചെയ്യുന്നത്.

തുടർന്നുവരുന്ന അദ്ധ്യായങ്ങൾ പ്രസക്തമായ ജീവചരിത്രവസ്തുതകളുടേയും സാമൂഹികപരാമർശങ്ങളുടേയും പശ്ചാത്തലത്തിൽ ആശാന്റെ മുഖ്യ കൃതികളെക്കുറിച്ചുള്ള വിമർശാത്മകാസ്വാദനങ്ങളാണ്. ഓരോ കൃതിയുടേയും അന്തർഭാവം കഴിയുന്നത്ര സമഗ്രമായി വിശകലനം ചെയ്യുക, വേണ്ടത്ര കവിതാഭാഗങ്ങൾ വിവർത്തനം ചെയ്ത് ഉദ്ധരിക്കുക, ഈ രീതിയാണ് സ്വീകരിച്ചുകാണുന്നത്. അതോടൊപ്പം രണ്ടുകാര്യങ്ങളിൽക്കൂടി ഗ്രന്ഥകാരൻ ശ്രദ്ധിച്ചിട്ടുണ്ട്. (1) ഓരോ കൃതിയുടേയും ഇതരഭിന്നമായ വ്യക്തിത്വം വിശദമായി സ്ഥാപിക്കുക. (2) കവിയുടെ ജീവിതദർശനത്തിനുണ്ടാകുന്ന ക്രമികമായ വികാസം സ്പഷ്ടമാക്കുക. അങ്ങനെ ജൈവമായ ഒരേകത്വവും അനുസ്യൂതത്വവും ഈ കൃതിക്കു ലഭിച്ചു. ആകെക്കൂടി മലയാളഭാഷാനഭിജ്ഞരായ വായനക്കാർക്ക് ആശാൻ കവിതയിൽ അഭിരുചിയുളവാക്കാൻ ഈ രീതി പര്യാപ്തമാണെന്നു പറയാം.

ഭക്തിപരതയുടെ സാമാന്യതലത്തിൽ നിന്ന് യോഗാത്മകമായ ആത്മാന്വേഷണത്തിന്റെ ഉദാത്തചര്യയിലൂടെ അസാധാരണമായ ക്രാന്തദർശിത്വമുള്ള കർമ്മയോഗിയുടെ പദവിയിലേക്ക് ആശാന്റെ കവിവ്യക്തിത്വത്തിനുണ്ടായ വികാസം യുക്തിഭദ്രമായി അവതരിപ്പിക്കാൻ ഡോക്ടർ ശ്രീനിവാസന് കഴിഞ്ഞിട്ടുണ്ട്.

ആശാൻ കവിതയുടെ കലാപരമായ മേന്മയ്ക്ക് നിദാനം നാടകീയതയാണെന്ന സ്ഥാപിതമായ സിദ്ധാന്തത്തോട് സർവ്വാത്മനാ യോജിക്കുന്നു ഡോക്ടർ ശ്രീനിവാസൻ. പ്രബോധചന്ദ്രോദയവും, വിചിത്രവിജയവും, രചിച്ച കുമാരനാശാന് നാടക കലയോടുതന്നെ അഭിനിവേശമുണ്ടായിരുന്നു; അത് ഖണ്ഡകാവ്യരചനയിൽ സാഫല്യമടഞ്ഞുവെന്നും സൂചിപ്പിച്ചിട്ടുണ്ട്. എന്നാൽ ആശാൻ കവിതയുടെ ഭാവാത്മകസ്വഭാവത്തെക്കുറിച്ച് വേണ്ടത്ര വിശദമായി പ്രതിപാദിച്ചിട്ടില്ല. വാസ്തവത്തിൽ വള്ളത്തോളിന്റെ ഖണ്ഡകാവ്യങ്ങൾക്കവകാശപ്പെടാവുന്ന നാടകീയ ഭദ്രത, രൂപഘടനയുടെ കാര്യത്തിൽ ആശാൻകൃതികൾക്കുണ്ടോ? ആശാൻ കൃതികളെ വ്യതിരിക്തമാക്കുന്നത് അവയുടെ ഭാവാത്മകസ്വഭാവം അല്ലേ?

ആശാന്റെ സങ്കീർണ്ണമായ പദരചനാ പരിവർത്തനത്തിന് വഴങ്ങിക്കൊടുക്കുന്നതല്ല. ഈ പുസ്തകത്തിൽ ധാരാളം കാവ്യഭാഗങ്ങൾ പരിവർത്തനം ചെയ്തു ചേർത്തിട്ടുണ്ട്. തൃപ്തികരമല്ല, വിവർത്തനമെന്നു പറഞ്ഞുകൂടാ. എങ്കിലും ഇനിയൊരു പതിപ്പുണ്ടാകുമ്പോൾ, തേച്ചുമിനുക്കൽ കുറേക്കൂടിയാകാം എന്നു തോന്നുന്നു. ആശാൻ പഠനങ്ങളുടെ ഒരു സൂചികയും ഭാരതീയ സംജ്ഞകളുടെ അർത്ഥവിവരണവും നൽകിയിട്ടുള്ളത് അത്യന്തം പ്രയോജനകരമാണ്. അക്ലിഷ്ടവും വിശദവുമാണ് ഡോക്ടർ ശ്രീനിയുടെ ആംഗലഭാഷാശൈലി. അതുകൊണ്ടുതന്നെ, മലയാള സാഹിത്യത്തെ അന്തർദ്ദേശീയ തലത്തിൽ പ്രകാശിപ്പിക്കാനുള്ള അദ്ദേഹത്തിന്റെ ഉത്തരവാദിത്വം കനപ്പെട്ടതാണ്. ആശാനെപ്പോലെതന്നെ പ്രമുഖരായമററു കവികളേയും അദ്ദേഹം കണ്ടെത്തുമെന്നാശിക്കാം.



നമ്മുടെ സ്റേററ് ഗവർണർ ജോതിവെങ്കടചെല്ലം ഒരു വെറും സ്റ്റേ ഗവർണറായി അധഃപതിച്ചിരിക്കുന്നു.

—കണിയാപുരം രാമചന്ദ്രൻ.

ഇതിൽ സന്തോഷിക്കാനേ ഉള്ളൂ. 'സ്റേററ്' 'സ്റ്റേ' ആയി, പിന്നീട് 'സ്റ്റേ'യും പോയിക്കഴിയുമ്പോൾ സ്റേററ് പാടേ ഇല്ലാതാവും. ആ വിദ്യയാണല്ലോ കമ്മ്യൂണിസം!

* * *

അവർക്ക് (ഇന്ദിരാഗാന്ധിക്ക്) എന്നെ പുറത്താക്കണം. പക്ഷേ, അങ്ങനെ പുറത്താക്കാൻ ഞാൻ അന്തുലേയല്ല; അഞ്ജയ്യയുമല്ല.

—ഷേഖ് അബ്ദുള്ള.

മേനകാഗാന്ധിയുടെ കുടുംബത്തിൽപ്പെട്ട ആളായിരിക്കണോ.

* * *

എനിക്ക് ഭാവാത്മകമായ ഒരു ലോകമുണ്ട്. അവിടെ ഞാൻ വിമ്മിക്കരയാറുണ്ട്. നന്നായി ഉറങ്ങണമെങ്കിൽ എനിക്ക് എന്നും ഒരു ഗ്ലാസ് കണ്ണീർ വേണമെന്നായിട്ടുണ്ട്.

— ദേവി, പ്രസിദ്ധ സിനിമാ ലേഖിക.

ഒരാഴ്ച ഇവിടെ തിരുവനന്തപുരത്തുവന്ന് പ്രശസ്ത മലയാള നോവലിസ്റ്റായ സാറാ തോമസിന്റെ കൂടെ താമസിച്ചാൽ കൊള്ളാം.

* * *

ഫാക്ലൻഡ് പ്രശ്നം, ബ്രിട്ടൻ ആ ദ്വീപ് വീണ്ടും പിടിച്ചെടുക്കുന്നതോടെതീരും.

—പ്രതിരോധമന്ത്രി വെങ്കട്ടരാമൻ.

വെങ്കട്ടരാമൻ പണ്ട് ബ്രിട്ടീഷ്സായ്പിന്റെ ആയുധങ്ങളുടെ കണക്കപ്പിള്ള ആയിരുന്നല്ലോ.

* * *

പത്രലേഖകർ മനുഷ്യജീവികളല്ല.

—രേഖ, ഹിന്ദി സിനിമാനടി

രേഖയുടെ പകുതി ആത്മാവെന്നു പറയപ്പെടുന്ന അമിതാഭ് ബച്ചൻ ആദ്യം കല്യാണം കഴിച്ച ജയഭാദുരി എന്ന നടിയുടെ പിതാവ് തരുൺകുമാർ ഭാദുരി അറിയപ്പെടുന്ന പത്രലേഖകനാണ്. അദ്ദേഹം രേഖയെ സ്വപ്നത്തിൽ ഭയപ്പെടുത്തുന്നുണ്ടാവണം.

* * *

രാഷ്ട്രീയം ജൻറിൽമാന്മാരുടെ അവസാന അഭയകേന്ദ്രമാണെന്നു ഞാൻ തെളിയിക്കും.

—എൻ. ടി. രാമറാവു.

രാമറാവുവിന്റെ ലൈംഗികശേഷി പൂർണ്ണമായും കുറഞ്ഞുവെന്നു നമുക്കു വിശ്വസിക്കാം.

* * *

രാഷ്ട്രീയത്തിൽ, 25 ശതമാനം പോകട്ടെ, 10 ശതമാനം പോലും സത്യസന്ധർ ഇല്ല. എന്റെ പാർട്ടിയിൽ മാത്രം 50 ശതമാനവും സത്യസന്ധരാണ്.

—ചരൺസിംഗ്.

സ്വന്തം പാർട്ടിയിൽ ബാക്കി അമ്പതു ശതമാനത്തിൽപ്പെട്ട ആളാണെന്നു തോന്നുന്നു ചരൺസിംഗ്.

* * *

കവിയരങ്ങിനു മുമ്പിലും കോഫിഹൗസിലും ഉച്ചപ്പടങ്ങളുടെ ഇരുട്ടറയിലും വിഹരിക്കുന്ന വാലൻമൂട്ടകളാണ് ബുദ്ധിജീവികൾ.

പുനത്തിൽ കുഞ്ഞബ്ദുള്ള.

നാട്ടിലാകെ ജ്വരവും വയറിളക്കവും ഉണ്ടാകണമേ എന്നു ദിവസവും അഞ്ചുനേരം അല്ലാഹുവിനോട് പ്രാർത്ഥിക്കുന്ന അട്ടകളാണോ ഡോക്ടർമാർ?

* * *

തീപിടിച്ച മനസ്സുമായി ജീവിക്കുകയും മരിക്കുകയും ചെയ്ത സാർത്രിന്റെ ഒരു ചെറു നിഴൽ നമ്മുടെ നോവലിൽ പതിഞ്ഞാൽ, അത് അനുകരണമായി മുദ്രയടിക്കപ്പെടുന്നു. ഒരു കൊള്ളക്കാരനായിരുന്ന വാല്മീകിയുടെ സ്വാധീനത്തിനു വിധേയനായി ഒരു നോവൽ രചിച്ചാലോ? അവാർഡ് തീർച്ച. ജ്ഞാനപീഠമല്ലെങ്കിൽ വയലാർ അവാർഡെങ്കിലും പ്രതീക്ഷിക്കാം.

— എം. മുകുന്ദൻ.

സാഹിത്യ അക്കാദമിയെ നോക്കൂ. അവർക്ക് സാർത്രിന്റെ നിഴലൊന്നും വലിയ പ്രശ്നമല്ല.

കൗമുദി ന്യൂസ് സർവീസ്

# മൃതിയും വിസ്മൃതിയും

## വിജയകൃഷ്ണൻ

**സോ**ഷ്യലിസ്റ്റ് രാജ്യങ്ങളിലെ ചലച്ചിത്രകലയുടെ ഏകതാനത എന്നും വിമർശിക്കപ്പെട്ടുപോന്നിട്ടുണ്ട്. ഭൗതികനേട്ടങ്ങളുടെയോ ആഴംകുറഞ്ഞ സാമൂഹികപ്രശ്നങ്ങളുടെയോ ഇത്തിരിവട്ടത്തിലൊതുങ്ങുന്നു അവയുടെ പ്രമേയങ്ങൾ. ആത്മീയ സമസ്യകളുടെയോ ഭൗതികജീവിതത്തിന്റെ അടിത്തട്ടുകളിലെ മാലിന്യങ്ങളുടെയോ അനാവരണം അധികാരികളിലുളവാക്കുന്ന അസഹിഷ്ണുതയാണ് മിക്കപ്പോഴും ഈ വിപര്യയത്തിന്റെ ഹേതു. വിലക്കുകൾ അത്രതന്നെ ദൃഢീഷ്ഠങ്ങളല്ലാഞ്ഞതുകൊണ്ടോ അവയെ ഉല്ലംഘിക്കാനുള്ള കലാകാരന്റെ പ്രേരണ അത്രയ്ക്ക് പ്രബലമായതുകൊണ്ടോ രണ്ടു മൂന്നു സോഷ്യലിസ്റ്റ് രാജ്യങ്ങളിലെങ്കിലും വൈവിദ്ധ്യപൂർണ്ണമായ ചലച്ചിത്ര നിർമ്മിതി നടന്നുപോരുന്നുണ്ട്. ഏകതാനതയുടെ മരവിപ്പിൽ നിന്നു മോചനം നേടാനും ലോകചലച്ചിത്ര ഭൂപടത്തിൽ സ്വന്തം സ്ഥാനമുറപ്പിക്കാനും ഈ രാജ്യങ്ങൾക്ക് കഴിയുകയും ചെയ്തു. ഇക്കൂട്ടത്തിൽ ചലച്ചിത്രപ്രേമികളുടെ മനസ്സിലേക്ക് ആദ്യം കയറിക്കൂടുന്ന പേര് ഹംഗറിയുടേതുതന്നെയായിരിക്കും.

ഇന്ത്യയിലെ ചലച്ചിത്രപ്രേക്ഷകരിൽ മിക്ക്‌ലോസ് ജാൻക്സോ ഉണർത്തിയ ആഭിമുഖ്യം ഹംഗേറിയൻ സിനിമയെപ്പററി പൊതുവായ ഒരു ധാരണയിലേക്ക് അവരെ നയിക്കാനുതകിയിട്ടുണ്ട്. ഹംഗേറിയൻ സിനിമ സമ്പന്നമായ രണ്ടു ഘട്ടങ്ങളായി പിരിഞ്ഞു നില്ക്കുന്നുവെന്നും ഒന്നാംഘട്ടത്തെ സൊൽത്താൻ ഫാബ്രിയും രണ്ടാംഘട്ടത്തെ മിക്ക്‌ലോസ് ജാൻക്സോയും പ്രതിനിധീകരിക്കുന്നുവെന്നും ഗൗരവതരമായി സിനിമയെ സമീപിക്കുന്ന നമ്മുടെ പ്രേക്ഷകർക്കറിയാം. ഹംഗേറിയൻ സിനിമയുടെ ധന്യതയുടെ കണ്ണികൾ ഇസ്റ്റ്വാൻ സാബോയിലൂടെ, പാൾ സാൻഡോറിലൂടെ, മാർത്താ മെസാറോസിലൂടെ നീളുകയാണെന്നും അവർക്കറിയാം. അർത്ഥവത്തായ ചലച്ചിത്രപ്രവർത്തനം കൊണ്ട് പ്രസക്തിനേടിയെടുത്ത പലരും ഇതിനിടയിലുണ്ട്. അവരിൽ അദ്വിതീയസ്ഥാനം വഹിക്കുന്നു ഇസ്റ്റ്വാന് ഗാൽ.

ഇസ്റ്റ്വാൻ ഗാലിനെപ്പററിയുള്ള പരചിന്തനം എപ്പോഴും 'കറന്റി'ൽത്തന്നെ തുടങ്ങേണ്ടിവരും. അതു് അദ്ദേഹത്തിന്റെ ആദ്യത്തെ ഫീച്ചർ ചിത്രമായതുകൊണ്ടു മാത്രമല്ല. ഈ ചലച്ചിത്രകാരൻ പില്ക്കാലത്തു് ആവിഷ്ക്കരിച്ച ദർശനവിശേഷങ്ങളുടെ ഒരാമുഖം കൂടിയാണതു്. മരണത്തെക്കുറിച്ചും മരണത്തെ വിസ്മൃതിയിലൊതുക്കി കടന്നുപോകുന്ന ജീവിതപ്രവാഹത്തെക്കുറിച്ചും തന്റേതായ കാഴ്ചപ്പാടുകൾ അവതരിപ്പിക്കുകയാണ് ഗാൽ ഈ ചിത്രത്തിൽ. ജനിമൃതികളെ ഉൾക്കൊള്ളുന്ന ഈ പ്രമേയത്തിനു പശ്ചാത്തലമായി തിസാനദിയെത്തന്നെ തിരഞ്ഞെടുക്കുകയും ചെയ്തിരിക്കുന്നു.

തിസാ നദിയോടുള്ള തന്റെ ആഭിമുഖ്യം ഇസ്റ്റ്വാൻ ഗാൽ മുൻപുതന്നെപ്രകടമാക്കിയിട്ടുണ്ട്. പ്രകൃതിദൃശ്യങ്ങളാവിഷ്ക്കരിക്കുന്ന ലഘുചിത്രങ്ങളെപ്പററി ചിന്തിക്കുമ്പോൾ ഗാലിന്റെ തിസാചിത്രം ആദ്യം തന്നെ ഓർമ്മയിൽ കടന്നുവരും. 'തിസാ— ഓട്ടം സ്കെച്ചസ്'' എന്ന ചിത്രത്തിൽ നദിയുടെ എന്തെന്തു ഭാവങ്ങളാണ് തന്റെ ഛായാഗ്രാഹകനായ സാൻഡോർ സാറായുമായി ച്ചേർന്നു് ഇസ്റ്റ്വാൻ ഗാൽ ആവിഷ്കരിച്ചെടുക്കുന്നതു്! ഈ ശ

ത്കാല ചിത്രങ്ങളിൽ നദി ശാന്തവും സുന്ദരവുമാണെങ്കിൽ 'കറന്റി'ൽ അതു മൃത്യുവായി രൂപാന്തരപ്പെടുക

ഇസ്റ്റ്വാൻ ഗാൽ



യാണ്. നദിയിലെ മരണം ഒരർത്ഥത്തിൽ ഗാലിന്റെ പ്രമേയത്തിന്റെ തന്നെ പ്രതീകമാണ്. നദിയിൽ ഒരാൾ മുങ്ങിമരിക്കുന്നു. അയാളുടെ ശരീരത്തെ ഉള്ളിലൊളിപ്പിച്ചുകൊണ്ട് നദീപ്രവാഹം തുടരുകയാണ്. ജീവിതത്തിലെന്നപോലെ നദിയിലും ഈ സംഭവബന്ധം ഭാവവ്യത്യാസങ്ങളുളവാക്കുന്നില്ല. എന്നാൽ ജീവിതത്തിന്റെ തീരത്തെ, നദീതീരത്തെ, മനുഷ്യനിൽ വിസ്മൃതി അത്ര ലളിതമായി സംഭവിക്കുന്നില്ല. 'കറന്റി'ൽ മരണപ്പെട്ട ഗാബിയെപ്പററി പിന്നീട് രണ്ടുപേർ സംസാരിക്കുമ്പോൾ തങ്ങളുടെ ക്ലാസിലെ അനുഭവങ്ങൾ അവർ അനുസ്മരിക്കുന്നു.

ഇപ്രകാരം സ്മൃതിവിസ്മൃതികളെപ്പററിയും ജനനമരണങ്ങളെപ്പററിയുമുള്ള ഒരു നിരീക്ഷണം 'കറന്റി'ൽ അന്തർഭവിച്ചിരിക്കുന്നു. അതിനപ്പുറം പ്രകടമായ ഭൗതികമാനങ്ങളും ഈ ചിത്രം ഉൾക്കൊള്ളുന്നു. സൗഹൃദത്തിന്റേയും പേലവമായ ഹൃദയബന്ധങ്ങളുടേയും സ്നേഹനിരാസത്തിൽ നിന്നുദ്ഭവിക്കുന്ന അസൂയയുടേയുമെല്ലാം ശിഥിലചിത്രങ്ങളുടെ ഒരു സമാഹാരമായി ഈ കൃതിയെക്കാണാം. അതിനൊക്കെ ആധാരമായി വർത്തിക്കുന്നതു് നദിയിലെ അപകടമരണം തന്നെയാണ്.

കൂട്ടുകാർ ഉല്ലാസയാത്രയ്ക്കു തിരിക്കുന്ന ആദ്യദൃശ്യത്തിൽത്തന്നെ ഗാബിയുടെ സ്വഭാവസവിശേഷത വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. അവന്റെ സംരക്ഷകയായി ഒരു മുത്തശ്ശി മാത്രമേയുള്ളു. ഒററപ്പെട്ട അസ്തിത്വവും കട്ടികുറഞ്ഞ ഒരു മനസ്സുമാണ് അവനുള്ളതു്. നദീതീരത്തുവച്ച് തന്റെ കൂട്ടുകാരിയായ സോഫി പരിഷ്കാരിയായ ഒരു യുവാവുമൊത്തു് വരുന്നതുകാണുമ്പോൾത്തന്നെ അവന്റെ പ്രസന്നത മങ്ങിപ്പോകുന്നു. പിന്നീട് സോഫിയുടെ പുതിയ കൂട്ടുകാരനായ മെഡിക്കൽ റെപ്രസന്റേററീവ് ബോബിനോട് കുശലം പറഞ്ഞിരിക്കുന്ന സമയത്തു് ഗാബി സോഫിയയുടെ അരികിലെത്തുന്നു. സ്വാതന്ത്ര്യമുപയോഗിച്ച് തന്റെ ഭുജത്തിൽ ചുംബിക്കുന്ന ഗാബിയുടെ കരണത്തടിക്കുകയാണ് സോഫി. അവിചാരിതമായ ഈ അനുഭവം ഗാബിയെ തീരെ തളർത്തുന്നു. ഇത്രയുമാണ് മുങ്ങിമരണത്തിനു മുമ്പായി നടക്കുന്ന സംഭവങ്ങൾ. ഗാബിയുടെ മരണത്തോട് ഈ സംഭവങ്ങൾക്ക് പ്രത്യക്ഷബന്ധമുണ്ടെങ്കിലും പൊലീസുകാർ അന്വേഷണം നടത്തുമ്പോൾ സോഫി ഇതേപ്പററി ഒന്നുംതന്നെ മിണ്ടുന്നില്ല. അവളുടെ കുററബോധം തന്നെയാണ് ഇതിന്റെ കാരണം.

മുങ്ങാനിറങ്ങിയ ശേഷം കരയ്ക്കു കയറിയ കൂട്ടുകാർ ആർത്തുല്ലസിക്കുമ്പോൾ സോഫി തന്നെയാണ് ഗാബിയെ കാണാനില്ലെന്ന വിവരം വിളിച്ചു പറയുന്നതു്. അവൻ ഒളിച്ചിരിക്കുകയാണെന്നാണ് കൂട്ടുകാർ ആദ്യം കരുതിയതു്. അവന്റെ അന്ത്യം സംഭവിച്ചിരിക്കുന്നു എന്ന അറിവ് ആദ്യമായി കടന്നെത്തുന്നതും ആ അറിവ് ഏററവുമധികം ആഘാതമേല്പിക്കുന്നതും സോഫിയിൽ തന്നെയാണ്. ചിത്രാന്ത്യംവരെയും കുററ



ബോധം സോഫിയെ പിന്തുടരുന്നതായി നാം കാണുന്നു. ഏറിയും കുറഞ്ഞും ഈ കുററബോധം സംഘാംഗങ്ങളിലെല്ലാവരേയും വേട്ടയാടുന്നുണ്ട്. കൂട്ടത്തിൽ, ബോബാണ് ഏററവും ശക്തമായ പ്രതികരണത്തിനു വിധേയയാവുന്നതു്. തനിക്കു ചുററുമുള്ള സ്വാർത്ഥതയേയും സ്നേഹശൂന്യതയേയും കുറിച്ചുള്ള ബോധം കാമുകനായ കാരിയെ തള്ളിപ്പറയുന്നിടംവരെയെത്തുന്നു. എന്നല്ല, അവൾ ആ സ്ഥലം വിട്ടു പോകുകയും ചെയ്യുന്നു. കുറേനാൾ കഴിഞ്ഞ് അവൾ വീണ്ടും മടങ്ങിയെത്തുമ്പോൾ വിസ്മൃതി അവളെയും കീഴ്പ്പെടുത്തിയിരിക്കുന്നുവെന്നാണ് നാം മനസ്സിലാക്കുക. ചിത്രത്തിന്റെ ഒടുക്കം അക്കാദമിയിൽ സെലക്ഷൻ കിട്ടിയ കാരി അവിടംവിട്ടുപോകുകയാണ്. അവർ സഞ്ചരിക്കുന്ന കാർ ചിത്രത്തിന്റെ തുടക്കത്തിൽ കൂട്ടുകാർ ഒത്തുചേർന്നതായി നാം കണ്ട സ്ഥലത്തെ കടന്നുപോകുമ്പോൾ വിസ്മൃതിയുടെ ചിത്രം പൂർത്തിയാവുന്നു.

# ഓൻ ഉറങ്ങിക്കിടക്കുന്ന പടം എടുത്തോ മാഷേ?

(18-ാം പേജിൽനിന്നു തുടർച്ച)

പ്പോൾ ആ സ്ത്രീയുടെ മുഖത്തു വിശേഷവിധിയാം ഒന്നുംതന്നെ പ്രകടമായിരുന്നില്ല. കുട്ടികൾ തങ്ങളെ കൊല്ലാൻ പറഞ്ഞിട്ടുണ്ട് താൻ കൊന്നതെന്നാണ് ആ അമ്മയുടെ ആദ്യ പ്രതികരണം. മരണത്തിനു മുമ്പ് വത്സലാമ്മ ഒരു ആയുധസജ്ജീകരണം നടത്തിയിരുന്നു എന്നു മുറിയിലുണ്ടായിരുന്ന രണ്ടു കൊടുവാളും അരിവാളും കഠാരയും വെളിവാക്കുന്നു. ദീപയുടെ വായിലും പുറത്തും ബിസ്കറ്റിന്റെ കഷണങ്ങൾ പറ്റിപ്പിടിച്ചിരുന്നു. രണ്ടുദിവസം മുമ്പ് വീട്ടിൽ വന്ന ഗംഗാധരൻ നായരുടെ അനുജൻ കൊണ്ടുവന്ന കൊടുത്തതാണ് ആ ബിസ്കറ്റ്. ആറുമണിക്കും ഏഴുമണിക്കും ഇടയിലുള്ള ഭ്രാന്തമായ ഏതെങ്കിലും മുഹൂർത്തത്തിലാവണം വത്സലാമ്മ മരണത്തിന്റെ ഏജന്റായത്. നിലവിളിശബ്ദങ്ങളെ തടഞ്ഞുനിറുത്താൻ പുറത്ത് മൈക്കിന്റെ ശബ്ദമുണ്ടായിരുന്നു. ദീനമായ കണ്ണുകളോടെ കുട്ടികൾ കേണിട്ടും വത്സലാമ്മയുടെ മനസ്സിനു മാതൃത്വം തിരിച്ചെത്തിയിട്ടുണ്ടാവില്ല. കൃത്യം കഴിഞ്ഞശേഷം താൻ കോണിപ്പടി കയറി മുകളിൽപ്പോയെന്നും മരിക്കാൻവേണ്ടി വൈദ്യുതി ഒഴുകിയിരുന്ന വയറിൽ പിടിച്ചുവെന്നും അവർ പറയുന്നു. ഷോക്ക് ഏറ്റു നിലത്തു വീണതല്ലാതെ മരിച്ചില്ല. വൈദ്യുതിപോലും അവരോട് തോറ്റു മടങ്ങിയിട്ടുണ്ടാവണം. വത്സലാമ്മയുടെ കൈപ്പടം കരുവാളിച്ചിട്ടുണ്ട്. അതു കറണ്ടിൽ സ്പർശിച്ചതുകൊണ്ട് ഉണ്ടായതാണെന്ന് അവർ പിന്നീട് ചോദ്യം ചെയ്യപ്പെട്ടപ്പോൾ പറഞ്ഞു. കൊല്ലപ്പെടുന്നതിനു തലേദിവസം മുതൽ സുധീർബാബുവിനു പനിയായിരുന്നുവെന്നാണ് കുഞ്ഞിക്കുട്ടിഅമ്മ പറഞ്ഞത്. പനിയുടെ തളർച്ച പതിവിലും നേരത്തെ അവന് ഉറക്കം നൽകിയിരിക്കണം. വെട്ടേൽക്കുമ്പോൾ ബാബു ഉറങ്ങിക്കിടന്നിരിക്കാനാണ് സാദ്ധ്യത. അല്ലായിരുന്നുവെങ്കിൽ അമ്മ കൊലക്കത്തിയുമായി എത്തിയപ്പോൾ അവൻ രക്ഷപ്പെടാനുള്ള ശ്രമം നടത്തുമായിരുന്നു. കുഞ്ഞുക്കുട്ടിഅമ്മ പറയുന്നത് രണ്ടു കുട്ടികളും നേരത്തേ ഉറങ്ങിയിട്ടുണ്ടാവുമെന്നാണ്.

ഗംഗാധരൻനായർ ഇപ്പോൾ കുരുവെട്ടൂരുള്ള തന്റെ കുടുംബവീട്ടിലാണ്. യന്ത്രത്തുലാസുകളുടെ തകരാറു നീക്കുന്ന ആ മനുഷ്യന്റെ മനസ്സിന്റെ തുലാസിനും ബാലൻസ് നഷ്ടപ്പെട്ടിരിക്കുന്നു.

ഡോക്ടർ മയങ്ങാൻ നൽകിയ മരുന്നുകളുടെ ശക്തി ക്ഷയിക്കുമ്പോൾ ഞെട്ടി ഉണരുന്നു. അപ്പോൾ മനസ്സ് ബോധത്തിനും അബോധത്തിനും ഇടയ്ക്കുള്ള അതിർവരമ്പുകൾ തകർക്കുന്നു.

കോഴിക്കോട്ട് കുതിരവട്ടം മാനസികാശുപത്രിയിലെ ഒറ്റപ്പെട്ട സെല്ലിൽ മനഃസാക്ഷിയെ വേദനിപ്പിക്കുന്ന ഒരു ചോദ്യംപോലെ വത്സലാമ്മ കഴിയുന്നു. ആഹാരമൊന്നും കഴിക്കുന്നില്ല, ഇടയ്ക്കിടെ ചായമാത്രം കഴിക്കും. ആദ്യ ദിവസങ്ങളിൽ എന്തിന് എന്നെ ഇവിടെയാക്കി എന്നൊരു ചോദ്യമുണ്ടായിരുന്നു ആ മുഖത്ത്, പിന്നീട് ആ ചോദ്യം മാഞ്ഞു. ഇടയ്ക്കിടെ ബെഡ്ഡിൽ എണീറ്റിരുന്നു കരയും. ഇപ്പോൾ കുട്ടികളെ കാണണമെന്ന് ആവശ്യപ്പെട്ടുതുടങ്ങിയിരിക്കുന്നു. നഴ്സ് നൽകുന്ന മരുന്നു കഴിക്കാൻ ചെറുപ്പക്കാരിയായ ഈ അമ്മ വിസമ്മതിക്കുന്നു. കാരണം, വീട്ടിൽ മകൾ മരുന്നു നൽകുന്നതായിരുന്നു പതിവ്. നഴ്സ്മാർ മരുന്നു കൊണ്ടു ചെല്ലുമ്പോൾ എന്താ ദീപ കൊണ്ടുവരാത്തതെന്ന ചോദ്യം ദേഷ്യത്തോടെ ആവർത്തിക്കുന്നു. ദീപ ഇനി ഒരിക്കലും മരുന്നു പകർന്നു നൽകില്ലായെന്ന കാര്യം ആ അമ്മ അറിഞ്ഞിട്ടുണ്ടാവുമോ?

കഴിഞ്ഞ അഞ്ചുവർഷമായി വത്സലാമ്മയെ ചികിത്സിക്കുന്നത് ഡോക്ടർ ഒ. എം. വാസുദേവനാണ്. ഒളപ്പമണ്ണ മനയിൽ കവിതകേട്ടു വളർന്ന ചെറുപ്പക്കാരനായ ഈ ഡോക്ടറുടെ ഹൃദ്യമായ ചിരിയിലുണ്ട് രോഗികൾക്ക് സൗഖ്യം നൽകുന്ന ഔഷധശക്തി. വത്സലാമ്മ എന്ന അമ്മ പത്രവാർത്തകളിൽ കയറിക്കൂടുന്നതിനു മൂന്നുനാലു ദിവസംമുമ്പ് ഡോക്ടറെ കാണാൻ ചെന്നു. തലേദിവസം അമ്മയും കുട്ടികളും നഗരത്തിലെത്തി ഒരു ബന്ധുവീട്ടിൽ തങ്ങും. പിറ്റേദിവസം രാവിലെ ഡോക്ടറുടെ അടുക്കലെത്തും. തനിക്ക് എന്തു ചികിത്സ വേണമെന്ന് പറയാൻ കഴിയുംവിധം വത്സലാമ്മ എന്ന മാനസികരോഗി ചികിത്സാവിധികളുമായി സമരസപ്പെട്ടിരിക്കുന്നു. ചില ദിവസങ്ങളിൽ വന്നുകയറിയ ഉടൻ പറയും— 'ഡോക്ടർ ഇന്ന് എനിക്കു ഷോക്ക് നൽകണം' എന്ന്. മരുന്ന് അല്പം ഡോസേജ് കൂട്ടിക്കഴിച്ചാൽ പോരേ എന്ന് തിരിച്ചു ചോദിക്കേണ്ടി വരും. ഹെബി ഫ്രീനിക് സ്കിസോഫ്രീനിയ ആണു രോഗം. എപ്പോഴാണ് വയലന്റാകുന്നതെന്ന് പ്രവചിക്കാൻ കഴിയില്ല. താൻ എന്തോ ചെയ്തു എന്ന തോന്നൽ രോഗിയുടെ മനസ്സിലുണ്ടാവും. പക്ഷേ, താൻ ചെയ്ത കൃത്യം എന്തു ഫലമുളവാക്കി എന്ന കാര്യത്തെക്കുറിച്ച് അവർ തെല്ലും ബോധവതിയായിരിക്കില്ല. മൂന്ന് ഏക്കറോളം വരുന്ന വിശാലമായ പറമ്പിന്റെ നടുവിലെ ഒറ്റപ്പെട്ട വീട്ടിൽ ഒരിക്കലും ഇറങ്ങിപ്പോകാതെ നിൽക്കുന്ന ഏകാന്തത വത്സലാമ്മയുടെ രോഗത്തിനു തീവ്രത നല്കിയിരിക്കണം. ഫിനോതയാസിൻസ് എന്ന മരുന്നാണ് വത്സലാമ്മ കഴിച്ചുകൊണ്ടിരുന്നത്. ഷോക്ക് നൽകിയിട്ട് ആറുമാസമായിട്ടുണ്ടാവണം. അമ്മയ്ക്ക് അകമ്പടിവരാറുള്ള ഓമൽക്കിടാങ്ങളുടെ രൂപങ്ങൾ ഡോക്ടറുടെ മനസ്സിൽ ഇപ്പോഴുമുണ്ട്. തിരിച്ചു പോകുമ്പോൾ രണ്ടുപേരും രണ്ടു കൈകളിൽ പിടിച്ചിരിക്കും. മാനസികരോഗിയായ അമ്മയെ വെളിച്ചമുള്ള വഴികളിലൂടെ കൂട്ടിക്കൊണ്ടുപോകാനായിരിക്കണം അവർ കൈപിടിച്ചത്. പക്ഷേ, അമ്മ അവരെ എത്തിച്ചത് മറ്റൊരിടത്താണ്. മരണത്തിന്റെ ഇരുണ്ട തുറമുഖത്ത്.

പാലക്കണ്ടിവീട്ടിനെ വീണ്ടും മൗനത്തിലേക്കു തന്നെ വിട്ട് ഞങ്ങൾ പറമ്പിൽ നിന്നു റോഡിലേക്ക് ഇറങ്ങി. അപരിചിതരുടെ സാന്നിദ്ധ്യംകൊണ്ടാവാം മദ്രസയിലെ മുഴക്കം നിലച്ചത്. വാസ്കോഡിഗാമ കപ്പൽ ഇറങ്ങിയ തുറമുഖ നഗരം ലക്ഷ്യംവച്ചു ഞങ്ങളുടെ കാലുകൾ ചലിച്ചു തുടങ്ങിയപ്പോൾ ടയർ ഉരുട്ടിക്കൊണ്ട് എവിടെനിന്നോ വന്ന ഒരാൺകുട്ടി ബാഗും തൂക്കി നിന്ന ഫോട്ടോഗ്രാഫറുടെ കൈകളിൽ പിടിച്ചു. പിന്നെ മെല്ലെ മുഖം ഉയർത്തിച്ചോദിച്ചു: "മാഷേ, ഓൻ ഉറങ്ങിക്കിടക്കുന്ന പടം നിങ്ങളെടുത്താ...?" ചോദ്യം ആദ്യം അമ്പരപ്പാണ് നൽകിയത്. പിന്നീട് മനസ്സിലായപ്പോൾ കുറ്റബോധം തോന്നി. വീണ്ടും മുകളിലേക്കു കയറി. മുമ്പിൽ അവൻതന്നെ. ഓടിച്ചുവന്ന ടയർ തോളിലിട്ട് ഞങ്ങൾക്ക് വഴികാട്ടാനെന്നോണം നടന്നു. ഇനി തെറ്റുപറ്റരുതല്ലോ. പച്ചയോല വെട്ടിനിരത്തിയിട്ടിരുന്ന ചെറിയ മൺകൂനകൾക്ക് അരികിലെത്തിയപ്പോൾ അവൻ ഞങ്ങളുടെ പിറകിലേക്കു മാറി. കുഞ്ഞുക്കുട്ടിഅമ്മയുടെ ഇളയ മകനാണവൻ, മുരളി. സുധീർബാബുവിന്റെ കളിത്തോഴൻ. ഫോട്ടോഗ്രാഫർ അമ്പി ക്യാമറ ഫോക്കസ്ചെയ്ത് ക്ലിക്ക് ചെയ്തുകഴിഞ്ഞപ്പോൾ പിറകിലൊരു പൊട്ടിക്കരച്ചിൽ. മുരളി കരയുന്നു. ദൂരെ ഒരു നഗരത്തിൽനിന്നും വന്ന അപരിചിതരായ ഞങ്ങൾ അവനെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. ഞങ്ങളുടെ സാന്ത്വനവാക്കുകൾ അവന്റെ മനസ്സിലെവിടെയെങ്കിലും ചെന്നുവീണുവോ ആവോ.

Published by M. S. Sreenivasan on behalf of Laisa Publiatcions Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd. KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 816622

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

CALCUTTA-Mrs. Aloka Guha
Phone: 456750

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs Mangala Nayak
Phone: Office 37228 Res. 37234